# ജോർജിയൻ മിറർ

ഏപ്രിൽ-ജൂൺ, 2009

പുസ്തകം 1 ലക്കം 2

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പ്രസിദ്ധീകരണം





**Editorial Office:**
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025
Phone: 0484-2346096
**e-mail:gmirror2009@yahoo.com**
Chief Editor: 94468 41200, Editor: 98475 44046
Marketing Manager: 94461 35081
Circulation Manager: 94478 19048

**Printed and Published by:**
The Managing Committee for St. George Orthodox Valiyapally, Palarivattom, Kochi-682 025.
**e-mail: sgovpp@gmail.com**
**Church Website: www.sgovp.com**

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635


## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints

(St. Jude 3,20)



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്

(വി. യൂദാ 3,20)

## ഉള്ളടക്കം



**കവർചിത്രം: പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് VI**

*(കടപ്പാട്: മലയാള മനോരമ)*

എഡിറ്റോറിയൽ



# ഉയരത്തിലുള്ളത് ചിന്തിപ്പിൻ

"ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയർത്തെഴുന്നേറ്റിരിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ, വലത്തു ഭാഗത്ത് ഇരിക്കുന്നേടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ. ഭൂമിയിലുള്ളതല്ല ഉയരത്തിലുള്ളതു തന്നെ ചിന്തിപ്പിൻ. നിങ്ങൾ മരിച്ച് നിങ്ങളുടെ ജീവൻ ക്രിസ്തുവിനോടുകൂടെ ദൈവത്തിൽ മറഞ്ഞിരിക്കുന്നു. നമ്മുടെ ജീവനായ ക്രിസ്തു വെളിപ്പെടുമ്പോൾ നിങ്ങളും അവനോടുകൂടെ തേജസ്സിൽ വെളിപ്പെടും" (കൊലൊ 3:1-4).

ലോകരക്ഷകനായ യേശുവിന്റെ പുനരുത്ഥാനപ്പെരുന്നാൾ വീണ്ടും നാം ആഘോഷിച്ചും ആചരിച്ചും 2000 വർഷം മുമ്പുണ്ടായ ചരിത്ര സംഭവത്തിന്റെ സാക്ഷികളാകുകയാണ്. കർത്താവിന്റെ ഉയിർപ്പു മാനവരാശിക്കു നൽകുന്ന പ്രത്യാശ അതുല്യമാണ്. ഏതു സത്യവും കുഴിച്ചുമൂടാം പക്ഷെ ഉയിർത്തെഴുന്നേൽക്കും എന്ന പരമാർത്ഥം യേശു വെളിപ്പെടുത്തി. നിരാശയും ദുഃഖവും മോഹഭംഗവും നിമിത്തം തകർന്നു തളർന്നു വലയുന്നവർക്ക് കർത്താവിന്റെ ഉയിർപ്പ് പകർന്നുകൊടുക്കുന്ന ആത്മീയാനുഭവം വാക്കുകൾക്കപ്പുറമാണ് "Resurrection is God's answer of hope to man's cry of despair" എന്നൊരു ചിന്തകൻ പറഞ്ഞിട്ടുള്ളത് ഈ സന്ദർഭത്തിൽ സ്മരണീയമാണ്.

അൻപതു നാളുകളുടെ പ്രാർത്ഥനയും ഉപവാസവും നോമ്പും കുമ്പിടീലും കൊണ്ട് ഒരു ദൈവപൈതൽ ആത്മാവിൽ സ്വായത്തമാക്കുന്നത് വലിയൊരു വിദ്യുത്പ്രവാഹമാണ് (High Voltage) എന്നാൽ ഉയിർപ്പു പെരുന്നാളിന്റെ ആഘോഷത്തോടെ തണുത്തുപോകുന്ന അനുഭവം ആണ് പലപ്പോഴും കാണുന്നത്. "ചങ്കരൻ പിന്നെയും തെങ്ങേൽ തന്നെ" എന്നു പറഞ്ഞതു പോലെ.

ഇച്ഛാശക്തി അഥവാ Will Power പരിശ്രമം കൊണ്ടും ദൈവകൃപകൊണ്ടും നേടിയെടുക്കേണ്ട അനുഭവം ആണ്. നന്മയെ നന്മയായും തിന്മയെ തിന്മയായും ഉള്ളുതുറന്നു കാണുവാനും മനസ്സിലാക്കുവാനും കഴിയണം. അല്പലാഭത്തിനു വേണ്ടി തിന്മയുടെ സ്വാധീനത്തിന് വിധേയപ്പെടാതിരിക്കാൻ കഴിയണം. ഭൗമീകകാര്യങ്ങളോടും സമ്പാദ്യങ്ങളോടും അത്യാസക്തി പുലർത്തുന്ന ഒരുവന് ഉയരത്തിലുള്ളത് ചിന്തിക്കുവാനോ തിരിച്ചറിയുവാനോ കഴിയുകയില്ല. അതുകൊണ്ടാണ് സെന്റ് പോൾ പറയുന്നത്: "ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേറ്റിരിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തു ഭാഗത്ത് ഇരിക്കുന്നേടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ."

മാതൃകാപരമായ ഒരു ക്രിസ്തീയ ജീവിതത്തിനുള്ള ആഹ്വാനമാണ് ഇവിടെ നല്കിയിരിക്കുന്നത്. വിശ്വാസികളുടെ ജീവിതത്തിൽ മരിപ്പിക്കേണ്ടതായ അഞ്ച് കാര്യങ്ങളെക്കുറിച്ച് അഞ്ചാം വാക്യത്തിൽ പറഞ്ഞിരിക്കുന്നു. അവ ദുർന്നടപ്പ്, അശുദ്ധി, അതിരാഗം, ദുർമോഹം, വിഗ്രഹാരാധനയായ അത്യാഗ്രഹം എന്നിവയാണ്. മരിപ്പിക്കുക എന്നതിന് നിർജ്ജീവമാക്കുക, ശക്തിരഹിതമാക്കുക എന്നെല്ലാമാണ് അർത്ഥം. പാപത്തിനധീനമായ ശരീരത്തിൽ ഇരിക്കുമ്പോൾ തന്നെ. ഇച്ഛാശക്തികൊണ്ട് ക്രിസ്തുവിന്റെ ഉയിർപ്പിനാൽ ഉൾക്കൊണ്ട ഉണ്മയുടെ ജീവനിൽ നിലനില്ക്കുവാൻ സാധിക്കണം. അപ്പോൾ നന്മയും സമാധാനവും അനുഭവിക്കുവാനും പങ്കിടുവാനും സാധിക്കും. അതാണ് ഉയിർപ്പിന്റെ അനുഭവം.

മംഗളാശംസകൾ!

സ്നേഹപൂർവ്വം,

ഫിലിപ്പച്ചൻ

## അഭി. തിരുമേനിമാർക്ക് ജോർജിയൻ മിററിന്റെ ജന്മദിനാശംസകൾ



**അഭി. തോമസ് മാർ അത്താനാസ്യോസ്**
ചെങ്ങന്നൂർ ഭദ്രാസനം. **ഏപ്രിൽ 3**



**അഭി. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്**
ചെന്നൈ ഭദ്രാസനം. **ഏപ്രിൽ 8**



**അഭി. ഡോ. മാത്യൂസ് മാർ തിമോത്തിയോസ്**
യു.കെ., യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനം. **മേയ് 3**



**അഭി. ഇയ്യോബ് മാർ പിലക്സിനോസ്**
ഡെൽഹി ഭദ്രാസനം. **മേയ് 8**



**അഭി. ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്**
കൊൽക്കത്ത ഭദ്രാസനം. **ജൂൺ 15**



**അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ്**
കണ്ടനാട് ഈസ്റ്റ് ഭദ്രാസനം. **ജൂൺ 25**

# മാർ എപ്പിഫാനിയോസ്, മാർ യൗസേബിയൂസ്
## ശ്രേഷ്ഠപിതാക്കന്മാർക്ക് ആദരാഞ്ജലികൾ

### സഭയുടെ പ്രകാശ ദീപ്തി

**ചെ**ങ്കുളം കുട്ടറഴികത്ത് എം. കുരികേശുവിന്റെയും ശോശാമ്മ യുടെയും മൂത്തമകൻ കുഞ്ഞൂഞ്ഞ് എന്ന കെ. മത്തായി. ജനനം 1928 നവംബർ 25-ന്. ചാത്തന്നൂർ എൻ.എസ്.എസ്. ഹൈസ്കൂളിലെ വിദ്യാ ഭ്യാസത്തിനു ശേഷം, തിരുനൽവേലി സെന്റ് ജോൺസ് കോളേജിൽ ഇന്റർ മീഡിയേറ്റ് (1948–50), തിരുവനന്തപുരം മഹാരാജാസ് കോള ജിൽ നിന്നു ഫിസിക്സിൽ ബിരുദം (1950–53), 1953–ൽ കൊല്ലം ഭദ്രാ സനാധിപൻ ആയിരുന്ന മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീ ത്തായാൽ ദൈവവേലക്കായി വേർതിരിക്കപ്പെട്ടു.


*മാത്യൂസ് മാർ എപ്പിഫാനിയോസ്*
*(1928–2009)*

ഓർത്തഡോക്സ് സെമി നാരിയിൽ നിന്നു ജി.എസ്.ടി (1954–58), മാന്നാനം സെ. ജോസഫ് കോളജിൽ നിന്നു ബി.എഡ് (1961), തൃശൂർ ബേസിക് ട്രെയിനിംഗ് കോള ജിൽ നിന്നു വിദ്യാഭ്യാസത്തി ലും (1963), ബാംഗ്ലൂർ റീജിനൽ ഇംഗ്ലീഷ് ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നു ഇംഗ്ലീഷ് ഭാഷയിലും (1969) പ്രത്യേക പ്രാഗത്ഭ്യം നേടി.

1957 മാർച്ചിൽ പ്രിയ ഗുരു മാത്യൂസ് മാർ കൂറീലോസ് ശെമ്മാശപട്ടവും 1958 മാർച്ച് 25-ന് കശീശ്ശാ പട്ടവും നല്കി. കോട്ടയം ഏലിയ ചാപ്പൽ അസി. വികാരി (1958), 1959–ൽ വികാരി. കൊല്ലം സെ. തോമസ് (1964–67); തിരുവനന്തപുരം സെ. ജോർജ് (1967–69); വാഴുവാടി മാർ ബസ്സേലിയോസ്, കോട്ടപ്പുറം മാർ ഇഗ്നാ ത്തിയോസ്, അറുനൂറ്റിമംഗലം മാർ കുരിയാക്കോസ് എന്നീ പള്ളിക ളിലും വൈദിക ശുശ്രൂഷ കഴിച്ചു. 1983 മേയ് 14-ന് പരുമല സെമിനാ രിയിൽ വെച്ച് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് റമ്പാൻ സ്ഥാനവും 1985 മേയ് 15-ന് പുതിയകാവ് സെ. മേരീസ് കത്തീ ഡ്രലിൽ വെച്ച് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ മാത്യൂസ് മാർ എപ്പിഫാനിയോസ് എന്ന പേരിൽ എപ്പിസ്കോപ്പാ സ്ഥാനവും നൽകി. 1985 മുതൽ കൊല്ലം ഭദ്രാസനത്തിന്റെ സഹായമെത്രാനായി നിയമിതനായി. 1991–ൽ മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു. 1992 മുതൽ 2009 വരെ കൊല്ലം ഭദ്രാസനാധിപനായിരുന്നു. നീണ്ട 24 വർഷം കൊല്ലം ഭദ്രാസനത്തിന്റെ നല്ല ഇടയനായി തന്റെ ആടുകളെ പുൽപ്പു റങ്ങളിൽ മേയിച്ചു.

“സാധാരണക്കാരിൽ സാധാരണക്കാരൻ, വേദശാസ്ത്രത്തിന്റെ നിറ കുടം എന്നാൽ തന്നെക്കുറിച്ച് യാതൊരു അവകാശവാദവുമില്ലാത്ത വൻ, സർവ്വർക്കും നന്മ മാത്രം ചെയ്യുന്നവൻ, താൻ ഒന്നും ചെയ്യു ന്നില്ല എന്ന ഭാവമുള്ളവൻ, നിരന്തര പ്രാർത്ഥന കഴിക്കുമ്പോഴും പ്രാർത്ഥനാ വര്യൻ എന്ന ഭാവമില്ലാത്തവൻ,” ഇതായിരുന്നു പ്രകാശി പ്പിക്കുന്നവൻ എന്നർത്ഥമുള്ള എപ്പിഫാനിയോസ് എന്ന പേരുകാര നായ മലങ്കരയിലെ ആദ്യത്തെ മെത്രാപ്പോലീത്താ.

നല്ലവനും വിശ്വസ്തനുമായ ദാസനായി സഭയെ ഉത്തമ കാര്യവി ചാരകത്വത്തോടെ നയിച്ച് നീതിയുടെ വാടാത്ത കിരീടം പ്രാപിക്കു വാനായി സ്വർഗ്ഗീയ മഹോന്നതങ്ങളിലേക്ക് യാത്രയായ ഈ പുണ്യ പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്കു ശരണം പ്രാപിക്കാം. Z

### പ്രതിബദ്ധതയുടെ പ്രവാചകൻ

“**നൊ**ടിനേരത്തേക്കുള്ള ഞങ്ങളുടെ ലഘുവായ കഷ്ടം അത്യന്തം അനവധിയായി തേജസ്സിന്റെ നിത്യഘനം ഞങ്ങൾക്കു കിട്ടു വാൻ ഹേതുവാകുന്നു. കാണുന്നതിനെ അല്ല, കാണാത്തതിനെ അത്രേ ഞങ്ങൾ നോക്കിക്കൊണ്ടിരിക്കുന്നു; കാണുന്നതു താല്ക്കാലികം, കാണാത്തതോ നിത്യം” (2 കോരിന്ത്യർ 4:17,18) എന്ന പൗലോസ് ശ്ലീഹാ യുടെ വചനങ്ങളിൽ നിന്ന് ശക്തി ആർജ്ജിച്ച് മലങ്കരസഭയുടെ ശക്തി കേന്ദ്രമായ തുമ്പമൺ ഭദ്രാസനത്തെ 24 വർഷം നയിച്ച വന്ദ്യപിതാ വാണ് കാലം ചെയ്ത അഭി. ഫിലിപ്പോസ് മാർ യൗസേബിയൂസ് തിരു മേനി. തന്റെ നിലപാടുകളോട് കാട്ടിയ പ്രതിബദ്ധത ഈ ആചാര്യ ശ്രേഷ്ഠനെ ചിരസ്മ രണീയനാക്കുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ അമരക്കാ രൻ, എക്യുമെനിക്കൽ പ്രസ്ഥാ നത്തിന്റെ ശക്തനായ വക്താ വ് എന്നീ നിലകളിൽ സഭാ ചരിത്രത്തിൽ വ്യക്തിമുദ്ര പതി പ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. പിൽക്കാലത്ത് അദ്ദേ ഹം അധ്യക്ഷസ്ഥാനം അലങ്ക രിച്ച വിദ്യാർത്ഥി പ്രസ്ഥാന മാണ് വൈദിക ശുശ്രൂഷയി ലേക്ക് കടന്നുവരാൻ അദ്ദേഹ ത്തിനു പ്രേരണയായത്. ദൈവത്തിനു വേണ്ടി ജീവി ക്കുക എന്ന ബിഷപ് പെക്കൻ ഹാം വാൽഷിന്റെ ആഹ്വാനമാണ് മലങ്കര ഓർത്തഡോക്സ് സഭയെ ശുശ്രൂഷിക്കാൻ അദ്ദേഹത്തിനു പ്രേരകമായി ഭവിച്ചത്. സന്യാസ പ്രസ്ഥാ നങ്ങൾ വളർന്നെങ്കിൽ മാത്രമെ സഭയ്ക്കു വളരുവാനാവുകയുള്ളൂ എന്ന ദ്ദേഹം വിശ്വസിച്ചിരുന്നു. യുവജനങ്ങൾ ദൈവവിളിക്ക് കാതോർക്കണ മെന്ന് അദ്ദേഹം ആഹ്വാനം ചെയ്തിരുന്നു.


*ഫിലിപ്പോസ് മാർ യൗസേബിയൂസ്*
*(1931–2009)*

പത്തനംതിട്ട നാരങ്ങാനം പേരങ്ങാട് പുത്തൻപറമ്പിൽ പി.ജി. തോമ സിന്റെയും സാറാമ്മയുടെയും നാലാമത്തെ മകനായി 1931 ജൂൺ 16–നാണ് മാർ യൗസേബിയൂസ് ജനിച്ചത്. ഫിലിപ്പോസ് തോമസ് എന്നാ യിരുന്നു പേര്. 1949–മുതൽ വിദ്യാർത്ഥി പ്രസ്ഥാനവുമായി ഫിലിപ്പോസ് തോമസ് ബന്ധപ്പെട്ടിരുന്നു. 1953–ൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ നടന്ന വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫറൻസ് അദ്ദേഹത്തിന്റെ ജീവിതത്തിൽ വഴിത്തിരിവായിരുന്നു.

1954–ൽ ദക്ഷിണ റയിൽവേയിൽ കൊമേഴ്സ്യൽ ക്ലാർക്കായി ജോലി ലഭിച്ചു. എന്നാൽ 1961–ൽ ജോലി രാജിവച്ച് ദൈവത്തിനു വേണ്ടി സ്വയം വിട്ടുകൊടുത്തു. 1974 ജൂൺ 7–ന് വൈദികപട്ടം ലഭിച്ചു. 1983 മേയ് 14–ന് റമ്പാനായി. 1985 മേയ് 15–ന് പുതിയകാവ് സെന്റ് മേരീസ് പള്ളിയിൽ പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്ന് എപ്പിസ്കോപ്പാ സ്ഥാനം ലഭിച്ചു. തുമ്പമൺ ഭദ്രാ സനത്തിന്റെ സഹായമെത്രാപ്പോലീത്തായായി ചുമതലയേറ്റു. 1990 മുതൽ ഭദ്രാസനാധിപനായി. 1991 ഒക്ടോബറിൽ മെത്രാപ്പോലീത്താ യായി ഉയർത്തപ്പെട്ടു.

ലളിത ജീവിതം നയിച്ച അദ്ദേഹം തിന്മയുടെ ശക്തികൾക്കെതിരെ ഒത്തുതീർപ്പില്ലാത്ത നിലപാടാണ് സ്വീകരിച്ചിരുന്നത്. ആ ശ്രേഷ്ഠാചാ ര്യന്റെ മദ്ധ്യസ്ഥതയിൽ നമുക്കു അഭയം പ്രാപിക്കാം. Z

കവർ സ്റ്റോറി



# മലങ്കരസഭയുടെ വിമോചകൻ

■ പി.എ. അലക്സാണ്ടർ

**"...ഞാൻ നിന്റെ സന്തതിക്കു കൊടുക്കുമെന്നു സത്യം ചെയ്ത ദേശം ഇതു തന്നെ; ഞാൻ അതു നിന്റെ കണ്ണിനു കാണിച്ചു തന്നു; എന്നാൽ നീ അവിടേക്കു കടക്കയില്ല എന്നു യഹോവ അവനോടു കല്പിച്ചു." (ആവ. 34:4).**

അടിമ വീടായ മിസ്രയീമിൽ നിന്നും സ്വാതന്ത്ര്യത്തിന്റെ തറവാടായ കനാനിലേക്ക് യിസ്രായേൽ ജനങ്ങളെ നയിച്ച മോശയ്ക്ക് സമനായി ഒരു പുണ്യവാൻ മലങ്കരയിൽ ജീവിച്ചിരുന്നു--**പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനി.** കൂനൻ കുരിശു സത്യത്തോടെ മലങ്കര സഭ പാശ്ചാത്യ നുകത്തിൽ നിന്ന് മോചിതയായെങ്കിലും എരിതീയിൽ നിന്ന് വറചട്ടിയിലേക്ക് എന്നപോലെ അന്ത്യോക്യൻ അടിമത്വത്തിലേക്ക് വീണുപോയി. ആപത്തിൽ സഹായ ഹസ്തം നീട്ടിയവർ അധീശത്വം സ്ഥാപിച്ച് എന്നെന്നേക്കുമായി മലങ്കരയെ കൈപ്പിടിയിൽ ഒതുക്കാൻ ശ്രമിച്ചു.

"One Man's courage makes a majority''
-Andrew Jackson

വിദേശാധിപത്യം മലങ്കര സഭയുടെ ആത്മീയ വളർച്ചക്കു തടസ്സമാകുമെന്നു മനസ്സിലാക്കിയ വട്ടശ്ശേരിൽ തിരുമേനി അന്ത്യോക്യായുടെ അത്യാഗ്രഹങ്ങളെ പ്രതിരോധിച്ച് മലങ്കര സഭയുടെ സ്വാതന്ത്ര്യ സംരക്ഷണത്തിനായി പൊരുതി. ലോകമെങ്ങുമുള്ള മറ്റേത് ഓർത്തഡോക്സ് സഭയെയും പോലെ ഭാരതസഭയ്ക്ക് സ്വയം ശീർഷകത്വം നൽകാൻ പരിശ്രമിച്ചു. ഭാരതസഭയുടെ ഭാവി മുന്നിൽ കണ്ട് മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിച്ചു. അപ്പൊസ്തലിക പിന്തുടർച്ചയ്ക്കും എപ്പിസ്കോപ്പൽ നൽവരത്തിനും വിദേശസഭകളെ ആശ്രയിക്കുന്ന അവസ്ഥയിൽ നിന്ന് നമ്മെ സ്വാതന്ത്ര്യത്തിലേക്ക് വഴിനടത്തി. പൗരസ്ത്യ സഭയുടെ പാരമ്പര്യവും തനിമയും കാത്തു സൂക്ഷിച്ചു. ഇന്ന് ഭാരത സഭയെന്ന സ്വപ്നം കാണാൻ നമുക്ക് കഴിയുന്നത് ആ പരി ശുദ്ധ പിതാവിന്റെ പരിശ്രമം ഒന്നുകൊണ്ടുമാത്രമാണ്.

മലങ്കരസഭയുടെ മേൽ യാതൊരു വിദേശ സഭയ്ക്കും ആധിപത്യമില്ലെന്നും അതിന്റെ ആത്മീയവും ലൗകീകവുമായ ഭരണക്രമത്തിൽ അത് സർവ്വസ്വതന്ത്രമാണെന്നും 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചുകൊണ്ട് പ. അബ്ദുൾ മശിഹ പാത്രിയർക്കീസിന്റെ കല്പന സത്യവിശ്വാസത്തിലും നീതിയിലും ഉറച്ചു നിന്നുകൊണ്ടുള്ള വട്ടശ്ശേരിൽ തിരുമേനിയുടെ പോരാട്ടത്തിന്റെ ഫലമാണ്.



**പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് VI (1858-1934)**

ഭാരതസഭയുടെ ഐക്യത്തെ മുഴുവനായി പ്രതിനിധീകരിക്കുന്ന മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാണരുളുന്ന കാതോലിക്കാ ബാവായുടെ സ്ഥാനം മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനത്തേക്കാൾ ഉന്നതമായി വട്ടശ്ശേരിൽ തിരുമേനി കരുതി. വട്ടശ്ശേരിൽ തിരുമേനിയുടെ ഭരണകാലത്ത് (1911-1934) മൂന്നു കാതോലിക്കാമാരെ സ്ഥാനരോഹണം ചെയ്യിച്ചുവെങ്കിലും ഒരിക്കൽ പോലും ആ മഹനീയ സ്ഥാനം ആ പുണ്യവാൻ ആഗ്രഹിച്ചില്ല.

1932 ഏപ്രിൽ 22-ന് മൂന്നാം കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ നടത്തിയ മൂറോൻ കൂദാശയിലൂടെ മലങ്കര സഭയുടെ സ്വയം ശീർഷകത്വത്തെ പൂർണ്ണതയിലെത്തിക്കാൻ വട്ടശ്ശേരിൽ തിരുമേനിക്കു കഴിഞ്ഞു.

## ബഹുമുഖ പ്രതിഭ

വട്ടശ്ശേരിൽ തിരുമേനിയുടെ വേദശാസ്ത്ര വിജ്ഞാനത്തിന്റെ നിദർശനമാണ് മലങ്കര സഭയുടെ ആദ്യ വിശ്വാസ പ്രഖ്യാപന ഗ്രന്ഥമായ **മതോപദേശസാരങ്ങൾ**. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് അഞ്ചാമന്റെ ഔദ്യോഗിക അനുമതിയോടെ 1892-ൽ പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥത്തിൽ സഭയുടെ വിശ്വാസസത്യങ്ങൾ ആധികാരികമായും സംക്ഷിപ്തമായും പ്രതിപാദിച്ചിരിക്കുന്നു.

കുർബാനക്രമം, ക്യംതാനമസ്കാരം തുടങ്ങിയവ മലയാളത്തിലേക്ക് വിവർത്തനം ചെയ്യപ്പെട്ടത് ആരാധന പ്രാദേശിക ഭാഷയിലായിരിക്കണമെന്ന കാഴ്ചപ്പാടുള്ള ഓർത്തഡോക്സ് സഭയിൽ ആത്മീയ വിപ്ലവത്തിന് വഴിതെളിച്ചു.

കപടഭക്തി ലവലേശമില്ലാതിരുന്ന തിരുമേനി അക്ഷരാർത്ഥത്തിൽ മുറിയിൽ കയറി വാതിലടച്ചാണ് പ്രാർത്ഥിച്ചിരുന്നത്. തിരുമനസ്സിനെ കൊലപ്പെടുത്താനെത്തിയ ഗുണ്ടകൾ പ്രാർത്ഥനാനിരതനായിരുന്ന അദ്ദേഹത്തെ കണ്ട് ഭയന്ന് പിന്മാറിയെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ പുണ്യാത്മാവിൽ നിശ്ചയദാർഢ്യം, നിർഭയത്വം, ധീരത എന്നീ സദ്ഗുണങ്ങൾ പ്രശോഭിച്ചിരുന്നതിനാൽ എന്തെല്ലാം പ്രയാസങ്ങൾ നേരിട്ടാലും വിഷമതകൾ അല്പമായെങ്കിലും പുറത്തുകാണിക്കാൻ മനസ്സുവരാതെ നേതൃസ്ഥാനത്തിന് യോഗ്യമാം വിധം അച്ചടക്കവും ആത്മാഭിമാനവും പുലർത്തിയിരുന്നു.

ഈ വലിയ മനുഷ്യന്റെ പൗരുഷം മലങ്കര സഭാവിശ്വാസികൾക്ക് പ്രതിസന്ധി ഘട്ട




*"ഏതു കാര്യത്തിനു വേണ്ടി എന്റെ ആയുസ്സ് ഉപയോഗിച്ചുവോ ആ കാര്യത്തിനുവേണ്ടി യുദ്ധം ചെയ്തുകൊണ്ടിരിക്കുന്നതാണ് മനസ്സിന് സ്വസ്ഥതയും ആശ്വാസവും. അങ്ങനെയല്ലെങ്കിൽ മനസ്സിന് സമാധാനക്കുറവും നീറ്റലുമാണ്."*

> പരിശുദ്ധ വട്ടശ്ശേരിൽ പിതാവ് യുദ്ധം ചെയ്യാൻ പുറപ്പെട്ടവനല്ല. അടിച്ചേൽപിക്കപ്പെട്ട അധീശശക്തികൾ അഴിച്ചുവിട്ട മലങ്കരയുദ്ധത്തിൽ സഹനസമരത്തിന്റെ അരൂപി കൈവിടാതെ മഹാമേരു പോലെ കരളുറപ്പോടെ യഹോവയ്ക്കും മലങ്കരസഭയ്ക്കും വേണ്ടി അദ്ദേഹം സഭയെ സംരക്ഷിച്ചില്ലായിരുന്നെങ്കിൽ, ഇന്ന് ഈ സഭ ആരുടെയോ ചൂഷണ വിധേയമായ ഒരു കോളനിയായി അവശേഷിച്ചേനേ.
>
> -Z.M. പാറേട്ട്

ങ്ങളിൽ ധൈര്യം പകർന്നു നൽകി. **'ജയിക്കുമ്പോൾ ദൈവത്തിന്റെ കരുണയെ ഓർത്ത് താഴുകയും തോൽക്കുമ്പോൾ ധൈര്യപ്പെടുകയും ആണ് വേണ്ടത്'** എന്നാണ് വന്ദ്യ തിരുമേനി പഠിപ്പിച്ചത്. തിരുമേനിയുടെ വിനയത്തിന്റെ മകുടോദാഹരണമാണ് പാത്രിയർക്കീസ് ബാവായെ നേരിൽ കണ്ട് സമാധാനം ഉണ്ടാക്കാനായി വാർദ്ധക്യത്തിൽ നടത്തിയ ക്ലേശകരമായ മർദ്ദീൻ യാത്ര. മഹാനായ സി.എഫ്. ആൻഡ്രൂസ് വട്ടശ്ശേരിൽ തിരുമേനി ഒരു പരിശുദ്ധനാണെന്ന് വിശ്വസിച്ചിരുന്നു. അദ്ദേഹം രണ്ടുപ്രാവശ്യം തിരുമേനിയെ സന്ദർശിച്ച് മുട്ടുകുത്തി നമ്മുടെ കർത്താവ് സംസാരിച്ച ഭാഷയിൽ തന്നെ അനുഗ്രഹിക്കണമെന്ന് അപേക്ഷിക്കുകയും തിരുമേനി അപ്രകാരം അനുഗ്രഹിക്കുകയും ചെയ്തു.

## ഭാരതസഭയ്ക്കു മുമ്പേ നടന്ന മഹാപരിശുദ്ധൻ

കാതോലിക്കാ സിംഹാസനത്തിന്റെ വിധാതാവ്, മലങ്കരയുടെ സ്വാതന്ത്ര്യശില്പി, സഭാഭരണഘടനയുടെ മുഖ്യ ആസൂത്രകൻ, ഭാരതത്തിന്റെ നാളത്തെ ക്രൈസ്തവ സഭ സ്വപ്നം കണ്ട ദാർശനികൻ തുടങ്ങിയ നിലകളിലുള്ള മാർ ദിവന്നാസ്യോസിന്റെ കർമ്മനിഷ്ഠകൾ ഒരു പുരുഷായുസ്സ് കൊണ്ട് പൂർത്തിയാക്കാൻ പരിശുദ്ധാത്മാവിന്റെ നടത്തിപ്പാലല്ലാതെ സാദ്ധ്യമാവുന്നതല്ല.



***1899-ൽ എടുത്ത ഫോട്ടോ. ഇരിക്കുന്നവർ:- മാർ ഈവാനിയോസ് മുറിമറ്റം (പിന്നീട് മലങ്കരയിലെ പ്രഥമ കാതോലിക്കാ), മാർ അത്താനാസ്യോസ് കടവിൽ, മാർ ദിവന്നാസ്യോസ് പുലിക്കോട്ടിൽ, മാർ ഗ്രീഗോറിയോസ് പരുമല. നിൽക്കുന്നവർ:- വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ (പിന്നീട് മാർ ദിവന്നാസ്യോസ് -VI), കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (പിന്നീട് മൂന്നാം കാതോലിക്കാ), കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (പിന്നീട് മാർ കൂറിലോസ്), കാരുചിറ ഗീവറുഗീസ് റമ്പാൻ (പിന്നീട് രണ്ടാം കാതോലിക്കാ), കോനാട്ട് മാത്തൻ മൽപാൻ***

മലങ്കര സഭയിൽ ഇന്നുവരെ ഒരു ക്രിസ്തീയ സഭാ നേതാവിനും ഉണ്ടായിട്ടില്ലാത്ത വിധം മാനസികവും ശാരീരികവുമായ പീഡകൾ ഏറ്റുവാങ്ങിക്കൊണ്ട് വട്ടശ്ശേരിൽ തിരുമേനി കൈവരിച്ച വിജയങ്ങൾ ഭാരതസഭയുടെ വരും തലമുറകൾ അത്യന്തം ആദരവോടെ മനസ്സിലാക്കാനിരിക്കുന്നതേയുള്ളൂ.

മലങ്കരയിൽ ജീവിച്ചിരുന്ന പല സഭാനേതാക്കളും വിദേശസഭയുടെ തണലിൽ ചേക്കേറിയപ്പോൾ (സ്വന്തം ശിഷ്യൻ പോലും!) ഒട്ടനവധി ക്ലേശങ്ങൾ സഹിച്ച് വട്ടശ്ശേരിൽ തിരുമേനി ഭാരതസഭയ്ക്കു മുമ്പേ നടന്നു.

മോശയുടെ സൗമ്യതയും നേതൃത്വശക്തിയും ഏലിയാ പ്രവാചകന്റെ വിശ്വാസതീക്ഷ്ണതയും നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹായുടെ ധീരതയും ഭാരതദർശനവും പരുമല തിരുമേനിയുടെ ദൈവാശ്രയവും ജീവിതവിശുദ്ധിയും കഠിനമായ നോമ്പും ഉപവാസവും യാമപ്രാർത്ഥനകളും ഒത്തുചേർന്നുള്ള ആത്മീയതേജസ്സായിരുന്നു മലങ്കരയിലെ ഈ പുണ്യവാൻ.

മലങ്കരസഭാഭാസുരന്റെ ആത്മീയ പ്രഭാവത്തിന്റെ ദിവ്യതേജസ്സ് ഇന്ന് സഭയ്ക്കാകമാനം പ്രകാശം ചൊരിഞ്ഞുകൊണ്ടിരിക്കുന്നു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായ്ക്കു ശേഷം ഭാരതസഭ കണ്ട മഹാപരിശുദ്ധനായ മാർ ദിവന്നാസ്യോസിന്റെ ഓർമ്മ നമുക്ക് വാഴ്‌വിനായി തീരട്ടെ! Z

# Power Without Responsibility

'മലങ്കര സഭയുടെ അധികാരവും സമ്പത്തും തങ്ങൾക്ക് സ്വന്തം' എന്ന കാഴ്ചപ്പാട് പുലർത്തിയ അന്ത്യോക്യൻ പാത്രിയർക്കീസുമാർക്ക് ഭരതക്രൈസ്തവ സഭയെപ്പറ്റി എന്തു സ്വപ്നമാണ് ഉണ്ടായിട്ടുള്ളത്? വട്ടശ്ശേരിൽ തിരുമേനിയുടെ സമകാലീനനായിരുന്ന ലോകപ്രസിദ്ധ ആംഗലേയ കവി കിപ്ലിംഗ് (Rudyard Kipling, 1865–1936) ഈ വിശേഷാധികാരത്തെ അർത്ഥശങ്കക്കിടയില്ലാത്തവിധം താരതമ്യപ്പെടുത്തിയിരിക്കുന്നതിങ്ങനെ:

*'Power without responsibility--the prerogative of the harlot throughout the ages'*

അല്ലെങ്കിൽ തന്നെ, സ്വന്തം നാട്ടിൽ പോലും സ്വന്തം സഭയെ സംരക്ഷിക്കാൻ കഴിവില്ലാത്തവർ ഏങ്ങനെയാണ് മറ്റൊരു വലിയ രാജ്യത്തെ ക്രൈസ്തവസഭയ്ക്കു നേതൃത്വം നൽകി പരിപോഷിപ്പിക്കുന്നത്? അന്ധന് എങ്ങനെ വഴികാണിക്കാൻ സാധിക്കും?

സീറോ മലബാർ സഭയ്ക്കു കൂടുതൽ അധികാരങ്ങൾ നൽകാൻ വത്തിക്കാൻ തയ്യാറാവുന്നില്ലെന്ന് കർദ്ദിനാൾ മാർ വർക്കി വിതയത്തിൽ ഈയിടെ തുറന്നു പറഞ്ഞു. (വിതയത്തിൽ പിതാവ് എഴുതിയ ***'Straight from the Heart'*** എന്ന പുസ്തകത്തിന്റെ പ്രകാശനചടങ്ങ്, മലയാള മനോരമ, 11 മാർച്ച് 2009)

ഏത് വിദേശസഭയ്ക്കാണ് മറ്റൊരു രാജ്യത്തെ സഭയുടെ സ്വതന്ത്രമായ വളർച്ചയിൽ ആത്മാർത്ഥമായ താത്പര്യമുള്ളത്?

ദീർഘദർശിയായ വട്ടശ്ശേരിൽ തിരുമേനി ഭാരതസഭയ്ക്കു വന്നുഭവിച്ച ഈ വിപത്തുകൾ മുൻകൂട്ടി കണ്ടിരുന്നു. യജമാനനും അടിമയും എന്ന പോലെയുള്ള ഒരു ഉടമ്പടി അറബികൾക്ക് നൽകാൻ വട്ടശ്ശേരിൽ തിരുമേനി തയ്യാറല്ലായിരുന്നു. പാത്രിയർക്കീസിന്റെ മുടക്കു ഭീഷണിയുടെ മുമ്പിൽ വട്ടശ്ശേരിൽ മെത്രാപ്പോലീത്ത മുട്ടുകുത്തിയില്ല. *'ഞാൻ അങ്ങനെ ചെയ്യാൻ എന്റെ മനസ്സാക്ഷി അനുവദിക്കുന്നില്ല, സഭ വിശ്വാസമായി എന്നെ ഏല്പിച്ചിട്ടുള്ള ട്രസ്റ്റാണ്. അതിനെ ഞാൻ എങ്ങനെ ഒറ്റിക്കൊടുക്കും? അത് എന്നെക്കൊണ്ട് ഒരിക്കലും സാധ്യമല്ല,'* തിരുമേനി പ. പാത്രിയർക്കീസ് ബാവായോട് പറഞ്ഞു.

മലങ്കരയുടെ അന്തസ്സ് ഉയർത്തിപ്പിടിക്കാൻ ഒടുവിൽ ആ സത്യാഗ്രഹി സ്വയം ബലിയായിത്തീർന്നു. Z

കവർ സ്റ്റോറി

# പ. വട്ടശ്ശേരിൽ തിരുമേനി
# വിശുദ്ധിയിലേക്കുള്ള പടവുകൾ

**"ഞാൻ നല്ല പോർ പൊരുതി, ഓട്ടം തികച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു" (2 തിമോത്തി 4: 7,8).**

**1858 ഒക്ടോബർ 31:** പകലോമറ്റം പാരമ്പര്യമുള്ള പവ്വത്തിക്കുന്നേൽ തറവാട്ടിൽ മല്ലപ്പള്ളി വട്ടശ്ശേരിൽ കുടുംബത്തിൽ യൗസഫിന്റെയും ഏലിയാമ്മയുടെയും മകനായി വി.ജെ. ഗീവർഗീസ് ജനിച്ചു.

**1876 ഒക്ടോബർ 12:** മ്സമ്രോനോ സ്ഥാനം (പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്ന് പുതുപ്പള്ളിയിൽ വെച്ച്)

**1879 ഒക്ടോബർ 16:** പൂർണ്ണ ശെമ്മാശപട്ടം (പരുമല തിരുമേനിയിൽ നിന്ന്) ▶ ഗുരുവായ പരുമല തിരുമേനിയുടെ സെക്രട്ടറിയായി അഭിവന്ദ്യതിരുമേനിയോടൊപ്പം പള്ളികൾ സന്ദർശിച്ചു. ▶ പരുമല തിരുമേനിയുടെ ശിഷ്യനായി അഭ്യസിച്ച് വേദശാസ്ത്രത്തിലും സുറിയാനിയിലും പാണ്ഡിത്യം നേടി.

**1880 ജനുവരി 18:** പരുമല തിരുമേനിയിൽ നിന്ന് കശ്ശീശ പട്ടം സ്വീകരിച്ചു. ▶ മലങ്കരസഭയുടെ നേതൃസ്ഥാനം വഹിച്ചിരുന്ന വന്ദ്യ



**പ. വട്ടശ്ശേരിൽ തിരുമേനിയുടെ പഴയ തറവാട്ടു വീട്**

പിതാക്കന്മാരുമായി ചേർന്ന് പ്രവർത്തിക്കുന്നതിന് വി. ജെ. ഗീവർഗീസ് കത്തനാർക്ക് ഭാഗ്യം ലഭിച്ചു.

**1881 :** മലങ്കര മല്പാൻ എന്ന മഹനീയ സ്ഥാനം ലഭിച്ചു. പരുമല സെമിനാരിയിൽ മാനേജർ, മൽപാൻ എന്നീ നിലകളിലും സേവനം. (പരുമല സെമിനാരി മാനേജരായി 30 വർഷം തുടർന്നു).

**1885 :** പഴയസെമിനാരിയുടെ നിയന്ത്രണം പുലിക്കോട്ടിൽ ദീവന്നാസ്യോസ് V വീണ്ടെടുത്തശേഷം പഴയ സെമിനാരിയിൽ മൽപാനായി സേവനം. (1909 വരെ മൽപാനായി പ്രവർത്തിച്ചു.) ▶ കോനാട്ട് മാത്തൻ മൽപാനുമായി ചേർന്ന് കുർബാനക്രമം മലയാളത്തിലേക്ക് വിവർത്തനം ചെയ്തു. (1903-ൽ പ്രസിദ്ധപ്പെടുത്തി). ▶ കൃംതാ നമസ്കാരത്തിലെ ഗാനങ്ങൾ കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ സഹായത്തോടെ മലയാളത്തിലാക്കി.

**1889 :** റോയൽ കോടതി വിധിയിൽ അന്ത്യോക്യാ പാത്രിയർക്കീസിന് മലങ്കരസഭയിൽ ലൗകീക അധികാരമില്ലെന്ന് വ്യക്തമാക്കി.

**1893 :** എം.ഡി. സെമിനാരി സ്കൂൾ ആരംഭിച്ചപ്പോൾ അതിന്റെ ചുമതല ഗീവർഗീസ് മൽപാന് നൽകി ( 1901 വരെ പ്രിൻസിപ്പാളായി സേവനം)

**1903 നവംബർ 1:** പുലിക്കോട്ടിൽ ദിവന്നാസ്യോസ് അഞ്ചാമനാൽ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു.

**1908 ഫെബ്രുവരി 27:** പഴയ സെമിനാരിയിൽ ചേർന്ന പള്ളി പ്രതിപുരുഷയോഗം ഗീവർഗീസ് റമ്പാനെ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

**1908 മെയ് 31:** യേറുശലേമിൽ വെച്ച് മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ടു, ഗീവർഗീസ് മാർ ദിവന്നാസ്യോസ് എന്നപേരിൽ. (അന്ത്യോക്യായുടെ മാർ അബ്ദുള്ള ദ്വിതീയൻ പാത്രിയർക്കീസ് മുഖ്യ കാർമ്മികനായിരുന്നു) ▶ അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തയായി സേവനം

**1909 :** മലങ്കര മെത്രാപ്പോലീത്ത ജോസഫ് മാർ ദീവന്നാസ്യോസ് V 1909 ജൂലൈ 11 ന് കാലം ചെയ്തതിനെത്തുടർന്ന് മലങ്കര മെത്രാപ്പോലീത്തയായി സ്ഥാനമേറ്റു.

**1909 സെപ്റ്റംബർ 25:** മാർ അബ്ദുള്ള പാത്രിയർക്കീസിനെ ബോംബെയിൽ സ്വീകരിച്ചു. ▶ മലങ്കരയെത്തിയ അബ്ദുള്ള പാത്രിയർക്കീസ് ലൗകീക അധികാരമുൾപ്പെടെ പൂർണ്ണ അധികാരം പാത്രിയർക്കീസിന് മലങ്കരയുടെ മേലുണ്ടെന്ന രജിസ്റ്റേർഡ് ഉടമ്പടി ആവശ്യപ്പെടുന്നു.

**1911 ജൂൺ 8:** റോയൽ കോടതി വിധിക്ക് (1889) വിരുദ്ധമായി ഉടമ്പടി നല്കാൻ വിസമ്മതിച്ച മലങ്കര മെത്രാപ്പോലീത്തായെ മുടക്കിക്കൊണ്ടുള്ള മാർ അബ്ദുള്ള പാത്രിയർക്കീസിന്റെ കല്പന. പഴയ സെമിനാരിയിൽ തൊട്ടടുത്ത മുറിയിൽ താമസിച്ചിരുന്ന മാർ ദിവന്നാസ്യോസിന് 9.6.1911-ൽ അയച്ച് കത്ത് ലഭിച്ചത് ജൂൺ 27-ാം തീയതി. അത്മായ ട്രസ്റ്റിയും വൈദിക ട്രസ്റ്റിയും പാത്രീയർക്കീസിനൊപ്പം കൂടി.

**1911 ജൂൺ 27:** എം.ഡി. സെമിനാരി ചാപ്പലിൽ സഭാ മാനേജിംഗ് കമ്മിറ്റി കൂടി മാർ ദീവന്നാസ്യോസിന് പിന്തുണ നൽകുന്നു.

**1911 ജൂലൈ 9:** മലങ്കര അസ്സോസിയേഷൻ എം.ഡി. സെമിനാരിയിൽ കൂടി വട്ടശ്ശേരിൽ തിരുമേനിക്ക് പൂർണ്ണ പിന്തുണ നൽകി. പാത്രിയിർക്കീസിനൊപ്പം ചേർന്ന മാത്തൻ മൽപാനെയും സി.ജെ. കുര്യനെയും ട്രസ്റ്റി സ്ഥാനത്തു നിന്നു നീക്കി പുതിയ രണ്ടുപേർക്ക് സ്ഥാനം നൽകി.

**1911 ആഗസ്റ്റ് :** അന്ത്യോക്യാ പാത്രിയർക്കീസ് മാർ അബ്ദുൾ മശിഹാ, അബ്ദുള്ള പാത്രിയർക്കീസിന്റെ മുടക്ക് നിലനിൽക്കില്ലെന്നും മാർ ദീവന്നാസ്യോസും കൂട്ടരും അനുഗ്രഹിക്കപ്പെട്ടവരാണെന്നും ടെലിഗ്രാം വഴി അറിയിക്കുന്നു.

**1912 മാർച്ച് 31 :** മലങ്കര മെത്രാപ്പോലീത്തായുടെ പ്രധാന സംരക്ഷകനായിരുന്ന വർക്കി വർഗ്ഗീസ് (പാപ്പിസാർ) കൊല്ലപ്പെട്ടു.

**1912 ജൂൺ 13 :** പാത്രിയർക്കീസ് മാർ അബ്ദുൾ മശിഹ കേരളത്തിലെത്തി.

**1912 സെപ്റ്റംബർ 15 :** കാതോലിക്കാ സിംഹാസനം മലങ്കര സഭയിൽ പുനസ്ഥാപിച്ചു. ആദ്യ കാതോലിക്കയായി മാർ ബസേലിയോസ് പൗലോസ് I (മുറിമറ്റത്തിൽ ബാവാ) സ്ഥാനമേറ്റു.

**1912 സെപ്റ്റംബർ 17 :** മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ കാതോലിക്കയെ വാഴിച്ചതായി അബ്ദുൾ മശിഹാ പാത്രിയർക്കീസ് ബാവായുടെ കൽപന. മലങ്കര അസ്സോസിയേഷന്റെ ഉപദേശപ്രകാരം മെത്രാപ്പോലീത്തമാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ നടത്തുന്നതിനും കാതോലിക്കായ്ക്ക് അധികാരമുണ്ടെന്ന് കൽപനയിൽ വ്യക്തമാക്കി.



പ. വട്ടശ്ശേരിൽ തിരുമേനി ഇറാക്കിലെ മൊസൂളിൽ (1923)

**1913 ഫെബ്രുവരി 24 :** മലങ്കരയിലെ മേല്പട്ടക്കാർക്ക് കാതോലിക്കാ ബാവായുടെ പിൻഗാമികളെ വാഴിക്കുന്നതിനുള്ള അവകാശം അബ്ദുൾ മശിഹാ പാത്രിയർക്കീസ് ഒരു കല്പനയിൽ കൂടി നൽകി.

**1919 സെപ്റ്റംബർ 15 :** വട്ടിപ്പണക്കേസിൽ ജസ്റ്റിസ് ശങ്കരപ്പിള്ള വട്ടശ്ശേരിൽ തിരുമേനിക്ക് അനുകൂലമായി വിധിച്ചു.

**1923 മാർച്ച് 10 :** വട്ടിപ്പണക്കേസിൽ ജസ്റ്റിസ് വീരരാഘവ അയ്യങ്കാരുടെ (ദോഷകരമായ) കോടതിവിധി. മാർ ദീവന്നാസ്യോസിനെ അബ്ദുള്ള പാത്രിയർക്കീസ് ബാവാ മുടക്കിയത് ശരിവെച്ചു.

*തിരുമേനിയുടെ കൈപ്പടയിലെഴുതിയ ഡയറിയിൽ നിന്ന്*

**1923 ജൂൺ 26 :** ഏലിയാസ് III പാത്രിയർക്കീസ് ബാവായെ കണ്ട് മലങ്കരയിലെ പ്രശ്നങ്ങൾ ചർച്ചചെയ്യുന്നതിന് വട്ടശ്ശേരിൽ തിരുമേനി ബോംബെയിൽ നിന്ന് കപ്പൽകയറി.

**1923 ഒക്ടോബർ :** മുടക്ക് തീർത്ത് ദീവന്നാസ്യോസ് VI മലങ്കരയിൽ മടങ്ങിയെത്തി. ▶ മഹാകവി വള്ളത്തോൾ **സഭാഭാസുരൻ** എന്ന് വട്ടശ്ശേരിൽ തിരുമേനിയെ നാമകരണം ചെയ്യുന്നു.

**1925 ഏപ്രിൽ :** രണ്ടാം കാതോലിക്കയായി ഗീവർഗീസ് മാർ പീലക്സിനോസ് മാർ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ എന്ന നാമത്തിൽ വാഴിക്കപ്പെട്ടു.

**1928 ജൂലൈ 2:** റിവ്യൂ പെറ്റീഷനിൽ വട്ടശ്ശേരിൽ തിരുമേനിക്ക് അനുകൂലമായി ജസ്റ്റീസ് ചാറ്റ്ഫീൽഡ് വിധിച്ചു.

**1929 ഫെബ്രുവരി :** ഗീവർഗീസ് മാർ ഗ്രീഗോറിയോസിനെ (കല്ലാശ്ശേരിൽ തിരുമേനി) മൂന്നാം കാതോലിക്കായായി ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ എന്ന നാമത്തിൽ വാഴിക്കുന്നു.

**1930 ജനുവരി 23 :** വട്ടശ്ശേരിൽ തിരുമേനിക്കെതിരായ കേസ് കോടതി തള്ളിക്കളഞ്ഞു. ▶ എല്ലാ നിയമയുദ്ധങ്ങളിലും വിജയിച്ച് മലങ്കര സഭയുടെ സ്വാതന്ത്ര്യവും **മലങ്കര മെത്രാപ്പോലീത്ത** എന്ന സ്ഥാനവും നിയമപരമായി വട്ടശ്ശേരിൽ തിരുമേനി വീണ്ടെടുത്തു.

**1930 സെപ്റ്റംബർ 20 :** ശിഷ്യനായ ബഥനിയുടെ മാർ ഈവാനിയോസ് ഓർത്തഡോക്സ് വിശ്വാസം ഉപേക്ഷിച്ച് സഭയുടെ സ്ഥാപനങ്ങളുമായി കത്തോലിക്കാ സഭയിൽ ചേരുന്നു.

**1931 മാർച്ച് 20 :** അന്ത്യോക്യാ പാത്രിയർക്കീസ് മാർ ഏലിയാസ് III ആലുവയിലെത്തി. ▶ തന്നെ സന്ദർശിച്ച മലങ്കര മെത്രാപ്പോലീത്ത മാർ ദീവന്നാസ്യോസിന്റെ മുടക്ക് നീക്കിയിരിക്കുന്നതായി ഏലിയാസ് III പാത്രിയർക്കീസ് പരസ്യ പ്രസ്ഥാവന നടത്തി. ഇതിൽ പുതുമ ഉണ്ടായിരുന്നില്ല ഏഴു വർഷങ്ങൾക്ക് മുമ്പ് തന്നെ മർദ്ദീനിൽ വെച്ച് ഏലിയാസ് III പാത്രിയർക്കീസ് മുടക്ക് മാറ്റിയിരുന്നു. ▶ ബ്രിട്ടീഷ് വൈസ്റോയ് ഇർവിൻ പ്രഭു (Lord Irwin) താത്പര്യമെടുത്ത് മലങ്കരയിൽ ഐക്യം പുനസ്ഥാപിക്കാൻ ശ്രമിച്ചെങ്കിലും വിജയിച്ചില്ല. പത്രോസ് III, അബ്ദുള്ള II, ഏലിയാസ് III തുടങ്ങിയ എല്ലാ പാത്രിയർക്കീസന്മാരും മലങ്കര സഭ പാത്രിയർക്കീസിന്റെ കീഴിൽ ആയിരിക്കണമെന്നും കാതോലിക്കാ സിംഹാസനം ഉപേക്ഷിക്കണമെന്നും നിർബന്ധം ഉള്ളവരായിരുന്നു. കാതോലിക്കാ സിംഹാസനം ഉപേക്ഷിക്കണമെന്ന വാദം മലങ്കരസഭയ്ക്കു സ്വീകര്യമായില്ല.

**1932 ജൂൺ 30 :** കുറുപ്പംപടിയിൽ വെച്ച് മലങ്കര മെത്രാപ്പോലീത്ത മാർ ദീവന്നാസ്യോസിനെ വിചാരണ ചെയ്യുന്നതിനുള്ള ഏലിയാസ് III പാത്രിയർക്കീസിന്റെ ഉദ്യമം പരാജയപ്പെട്ടു.

**1934 ഫെബ്രുവരി :** രോഗബാധിതനായി വട്ടശേരിൽ തിരുമേനി മരണശയ്യയിൽ

**1934 ഫെബ്രുവരി 23 :** വട്ടശ്ശേരിൽ തിരുമേനി പഴയ സെമിനാരിയിൽ വെച്ച് നാല്പതാം വെള്ളിയാഴ്ച കാലം ചെയ്തു. ▶ കാലം ചെയ്യുന്നതിന് ഒരു വർഷം മുമ്പ് വിൽപത്രം തയ്യാറാക്കി രജിസ്റ്റർ ചെയ്തു. മലങ്കര മെത്രാപ്പോലീത്തായുടെ ചുമതലയിൽ ഉള്ള എല്ലാ സ്വത്തുക്കളും അവകാശങ്ങളും സുന്നഹദോസിന് നൽകി. ▶ സഭയ്ക്കു ഒരു ഭരണഘടനയെന്ന സ്വപ്നം യാഥാർത്ഥ്യമാക്കുന്നതിന് അന്ത്യകാലത്തും തിരുമേനി പരിശ്രമിച്ചു. വട്ടശ്ശേരിൽ തിരുമേനി ഒരു നക്കൽ തയ്യാറാക്കി എന്നാൽ അത് അംഗീകരിക്കപ്പെടുവോളം ഭരണഘടനാശില്പി ജീവിച്ചിരുന്നില്ല.

**2003 ഫെബ്രുവരി 24 :** പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പഴയ സെമിനാരിയിൽ വെച്ച് വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് VI നെ പരിശുദ്ധനായി പ്രഖ്യാപിച്ചു. Z



*പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പഴയ സെമിനാരിയിൽ വെച്ച് വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നു.*

കവർ സ്റ്റോറി

# ഗുരുദക്ഷിണ

ബ്രിട്ടീഷ് സാമ്രാജ്യത്തിന് ഇൻഡ്യയിൽ അടിസ്ഥാനമിട്ടത് എ.ഡി. 1757-ലെ പ്ലാസ്സി യുദ്ധമാണ്. നവാബ് സിറാജ് ദൗളയുടെ സൈന്യത്തെ പരാജയപ്പെടുത്തുന്നതിന് ബ്രിട്ടീഷ് കമാൻഡർ-ഇൻ-ചീഫ് മേജർ ജനറൽ റോബർട്ട് ക്ലൈവിനെ സഹായിച്ചത് നവാബിന്റെ സൈന്യാധിപനായിരുന്ന മീർ ജാഫറായിരുന്നു. ബ്രിട്ടീഷ് ഭരണത്തിനൊടുവിൽ രാജ്യം വിഭജിക്കപ്പെടുകയും ചെയ്തു.

മാതൃരാജ്യത്തെ ഒറ്റിക്കൊടുത്ത രാജ്യദ്രോഹിയായ മീർ ജാഫറിന്റെ വംശത്തിൽ പെടുത്താവുന്ന കുലദ്രോഹികൾ മലങ്കരയിലുമുണ്ടായിട്ടുണ്ട്. കൂനൻ കുരിശു സത്യം (1653) ചെയ്ത് റോമൻ അടിമത്വത്തിൽ നിന്ന് മോചനം ലഭിച്ച മലങ്കര സഭയ്ക്ക് 1930-ൽ വീണ്ടും മുറിവുണ്ടായി. അതിന്റെ സൂത്രധാരൻ സഭാമാതാവിനെ പൂർണ്ണമായി പാശ്ചാത്യസഭയ്ക്കു വിറ്റു കളയാൻ മുൻകൂട്ടിത്തന്നെ കരുനീക്കം തുടങ്ങിയിരുന്നതായി അദ്ദേഹം കാതോലിക്കാ ബാവായ്ക്ക് അയച്ച് ഒരു കത്തിൽ നിന്ന് വ്യക്തമാണ്.

"...നാം ഒരു സ്വതന്ത്രസഭയായി നിൽക്കരുത് എന്നാണ് അയാളുടെ അഭിപ്രായം. ഈ രാജ്യത്തിനു പുറത്ത് ഒരു മേലധികാരം വേണം. അങ്ങിനെയൊന്നില്ലാത്തതിന്റെ ദോഷം മാർത്തോമ്മാ സമുദായം ഇപ്പോൾ അനുഭവിക്കുന്നു. ഈ നാട്ടിലുള്ള മേലധികാരത്തിനു മേലായി യാതൊരു അധികാരവുമില്ലെങ്കിൽ ആരും വകവെക്കില്ല... ഇതെപ്പറ്റി നാമും നന്നായി ആലോചിക്കേണ്ടതാണ്..."

സാമ്പത്തികമായി ഉന്നതിയിൽ നിന്നിരുന്ന യൂറോപ്യൻ രാജ്യങ്ങൾക്ക് സ്വയം കീഴടങ്ങി സഭാമാതാവിനെ അവർക്ക് കാഴ്ചവെച്ചാൽ കിട്ടുന്ന നേട്ടങ്ങൾ ഒളിഞ്ഞും തെളിഞ്ഞും അദ്ദേഹം മലങ്കരയിൽ അവതരിപ്പിച്ചു കൊണ്ടിരുന്നു. മലങ്കരസഭയെ അടിയറ വെയ്ക്കുന്നതിനായി റോമാസഭയുമായി അദ്ദേഹം അപ്പോഴേക്കും രഹസ്യമായി ബന്ധം സ്ഥാപിച്ചു കഴിഞ്ഞിരുന്നു.

സാർവ്വത്രിക സഭയുടെ ഘടകമായ ദേശീയ സഭകൾ തമ്മിലുള്ള ക്രിസ്തീയ ഐക്യം അനിവാര്യമാണ്. എന്നാൽ, ആ ലക്ഷ്യം കൈവരിക്കുന്നതിനായി ഒരു ദേശീയ സഭ മറ്റൊരു വിദേശ സഭയ്ക്ക് കീഴടങ്ങിയിരിക്കണമെന്ന കാഴ്ചപ്പാട് ഓർത്തഡോക്സ് സഭകൾക്കില്ല. എല്ലാ ഓർത്തഡോക്സ് സഭകളും സ്വതന്ത്രവും ദേശീയവുമാണ്.

മലങ്കരസഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിന് സഭാനേതൃത്വം പൊരുതിക്കൊണ്ടിരിക്കുമ്പോൾ തന്നെ വിദേശസഭയ്ക്കു സ്വയം കീഴ്പ്പെടുന്നത് എങ്ങനെയാണ്? അതൊരു പരിഗണനീയമായ വിഷയമേ ആയിരുന്നില്ല.

അങ്ങനെ, തന്റെ നേതൃത്വത്തിൽ മലങ്കര സഭയെ ഒന്നായി റോമിന്റെ കീഴിലാക്കുക എന്ന ലക്ഷ്യം നടക്കില്ലെന്ന് വൈകാതെ തിരിച്ചറിഞ്ഞ് അദ്ദേഹം കിട്ടാവുന്നതെല്ലാം വാരിക്കൂട്ടി റോമാസഭയിലേക്ക് പോയി.

അഗ്നിപരീക്ഷയിൽ കൂടി കടന്നുപൊയ്ക്കൊണ്ടിരുന്ന മലങ്കര സഭയുടെ നാളത്തെ പ്രതീക്ഷയായി തന്റെ കണ്ണിലെ കൃഷ്ണമണിയേക്കാൾ കരുതി വളർത്തിക്കൊണ്ടുവന്ന വത്സല ശിഷ്യൻ ചെയ്ത ചതിയോർത്ത് വട്ടശ്ശേരിൽ തിരുമേനി അത്യധികം വ്യസനിച്ചു.

കോട്ടയം എം.ഡി.സെമിനാരി സ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കെ.സി. മാമ്മൻ മാപ്പിള **'ജീവിതസ്മരണകളിൽ'** വട്ടശ്ശേരിൽ തിരുമേനിയുടെ ഏക ആത്മീയ മകനെ നമുക്ക് പരിചയപ്പെടുത്തുന്നതിങ്ങനെയാണ്:

".... വേളയിലാണ് മാവേലിക്കര സ്വദേശിയായ പി.റ്റി. ഗീവറുഗീസ് ശെമ്മാശൻ എന്നൊരു വിദ്യാർത്ഥി എം.ഡി. ഹൈസ്കൂളിൽ നാലാം ഫാറത്തിൽ വന്നുചേർന്നത്. ഈ ശെമ്മാശൻ സ്വതേ സമർത്ഥനും ബുദ്ധിമാനും ആയിരുന്നതിനാൽ മല്പാനച്ചന്റെ (പിന്നീട് വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്) സവിശേഷമായ വാത്സല്യത്തിനു പാത്രീഭവിച്ചു. മല്പാനച്ചന് ഈ ശെമ്മാശന്റെ പഠിത്ത കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കയും അതുപോലെ തന്നെ ശെമ്മാശ്ശനും മല്പാനച്ചനോട് എന്തെന്നില്ലാത്ത ഭക്ത്യാദരങ്ങൾ ഉളവാകുകയും ചെയ്തു. ഇരുവരും തമ്മിൽ പിതൃപുത്രനിർവിശേഷമായ ഒരു ഹൃദയബന്ധം വളർന്നുവന്നു. ഭാവിയിൽ സഭാസേവനത്തിന് മല്പാനച്ചന്റെ മനസ്സിനിണങ്ങിയ ഏറ്റവും യോഗ്യനായ ഒരു ചെറുപ്പക്കാരനെ കണ്ടുകിട്ടിയാലെന്നപോലെ ശെമ്മാശ്ശന്റെ സർവ്വവിദ്യാഭ്യാസ ചെലവുകളും സമുദായ ചെലവിൽ മല്പാനച്ചൻ സൗജന്യമായി നിർവ്വഹിച്ചുകൊടുത്തു. ശെമ്മാശ്ശൻ മട്രിക്കുലേഷൻ ക്ലാസ്സു വരെ സമുദായചെലവിൽ എം.ഡി.യിൽ പഠിച്ചു. അവിടെ നിന്നു മട്രിക്കുലേഷൻ പരീക്ഷ പാസ്സായശേഷം മല്പാനച്ചൻ അദ്ദേഹത്തെ സമുദായ ചെലവിൽ കോട്ടയം സി.എം.എസ്. കോളജിൽ അയച്ചു പഠിപ്പിച്ചു. അവിടെനിന്ന് എഫ്.എ. പരീക്ഷയും. എം.എ.യും പാസ്സായി മടങ്ങിവന്നു. മല്പാനച്ചന്റെ സാമ്പത്തികമായ സൗജന്യങ്ങൾ കൊണ്ട് എം.എ. ബിരുദധാരിയായിത്തീർന്ന ശെമ്മാശനെ സമുദായ സേവനത്തിൽ ഒരു പ്രധാന സ്ഥാനത്തു പ്രതിഷ്ഠിക്കാനുള്ള അഭിനിവേശം മല്പാനച്ചനിൽ കൊടുമ്പിരിക്കൊണ്ടു."

മഹാനായ പത്രാധിപർ കെ.സി. മാമ്മൻ മാപ്പിള തുടരുന്നു: "എം.ഡി. ഹൈസ്കൂളിൽ ഔദ്യോഗികസ്ഥാനത്ത് എന്റെ തലയ്ക്കുമീതെ പ്രതിഷ്ഠിക്കാൻ മല്പാനച്ചൻ അണിയറയിൽ വേഷം കെട്ടിച്ചു കൊണ്ടുവന്ന ആളാണ് പി.റ്റി. ഗീവർഗീസ്."

ഓർത്തഡോക്സ് സഭയുടെ അത്മായ നേതാക്കളിൽ പ്രമുഖനും സഭയുടെ അഭിമാനഭാജനവുമായിരുന്ന കെ.സി. മാമ്മൻ മാപ്പിളയുടെ മുകളിൽ പ്രിൻസിപ്പലായി പി.റ്റി. ഗീവർഗീസ് ശെമ്മാശനെ നിയമിക്കണമെങ്കിൽ സഭയും മല്പാനച്ചനും ശെമ്മാശനെ എത്രമാത്രം വിശ്വസിക്കുകയും കരുതുകയും ചെയ്തു എന്ന് അനുമാനിക്കാവുന്നതാണ്. ഈ ധാർമ്മിക സങ്കടത്തിൽ മാമ്മൻ മാപ്പിള മലങ്കര മെത്രാനായ പുലിക്കോട്ടിൽ തിരുമേനിയുടെ സഹായം തേടിയെങ്കിലും മല്പാനച്ചൻ കടുകിട അയവുവരാതെ തീരുമാനത്തിൽ ഉറച്ചു നിന്നു. 1908 സെപ്റ്റംബർ 15-ാം തീയതി വട്ടശ്ശേരിൽ തിരുമേനി ഗീവർഗ്ഗീസ് ശെമ്മാശന് വൈദികപട്ടം നല്കി. സഭയിലെ ആദ്യത്തെ എം.എ. ബിരുദമുള്ള പട്ടക്കാരനായതിനാൽ അദ്ദേഹം എം.എ. അച്ചൻ എന്ന് അറിയപ്പെട്ടു. 1912-ൽ വട്ടശ്ശേരിൽ തിരുമേനിക്ക് കൽക്കട്ടയിൽ ഒരു കോൺഫറൻസിൽ പങ്കെടുക്കാൻ ക്ഷണം ലഭിച്ചു. വിശ്വസ്തനായ ഗീവർഗ്ഗീസ് കത്തനാരെയാണ് തിരുമേനി തന്റെയൊപ്പം കൂട്ടിയത്. സെറാമ്പൂർ കോളജ് പ്രിൻസിപ്പൽ ഗീവർഗീസ് കത്തനാരുടെ സേവനം വിട്ടുകിട്ടുന്നതിന് വട്ടശ്ശേരിൽ തിരുമേനിയോട് അഭ്യർത്ഥിക്കുകയും അദ്ദേഹത്തിന്റെയും സഭയുടെയും ഭാവിക്ക് അത് നല്ലതാണെന്ന് കരുതി അനുവദിക്കുകയും ചെയ്തു. അങ്ങനെ സെറാമ്പൂർ കോളജിൽ പ്രഫസറായി പി.റ്റി. ഗീവർഗീസ് കത്തനാർ സേവനമനുഷ്ഠിച്ചു.

1917 നവംബർ 25-ാം തീയതി അവിടെ നിന്നും അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിക്ക് അയച്ച കത്തിൽ നിന്നും ഏതാനും വരികൾ... "Most Beloved Father... തിരുമനസ്സുകൊണ്ട് ഒരു വിത്ത് വിതച്ചു. അതു ഞാൻ ആണ്. വിത്ത് നൂറുമേനി ഫലം കൊടുക്കണമെന്നു വരുകിൽ എന്താണ് വേണ്ടതെന്ന് ഞാൻ പറയേണ്ടതില്ലല്ലോ...."

സെറാമ്പൂരിൽ നിന്ന് മടങ്ങിയെത്തി മലങ്കരയിലെ ആത്മീയ പോഷണത്തിന് വട്ടശ്ശേരിൽ തിരുമേനിയുടെ അനുഗ്രഹാശിസ്സുകളോടെയും സഭയിലെ പ്രമുഖരുടെ സഹായത്തോടെയും റാന്നി-പെരുനാട് എന്ന സ്ഥലത്ത് ബഥനി ആശ്രമം തുടങ്ങി. [ബഥനി പ്രസ്ഥാനത്തിന്റെ മുഖ്യ ഉപജ്ഞാതാക്കൾ പി.റ്റി. ഗീവർഗീസ് കത്തനാരും അലക്സിയോസ് കത്തനാരും (പിന്നീട് അലക്സിയോസ് മാർ തേവോദോസ്യോസ്) ആയിരുന്നു.] തന്റെ ആത്മീയ പുത്രന്റെ ഉത്സാഹം കണ്ട് മനസ്സ് നിറയെ

സന്തോഷിച്ച് വട്ടശ്ശേരിൽ തിരുമേനി ഒരു കത്തിൽ ഇങ്ങനെ എഴുതി: "...നമുക്ക് ഒരു വിശ്വസ്തനും സത്യസ്നേഹിയും ഉണ്ടെങ്കിൽ അത് താനാണെന്ന് നാം അറിയാത്തവനല്ല." സഭയിൽ ബഥനി പള്ളികൾ സ്ഥാപിക്കപ്പെടുന്നതു കണ്ട് മലങ്കര സഭയുടെ ഭാവിക്കു വേണ്ടി അഹോരാത്രം കഷ്ടപ്പെട്ടിരുന്ന തിരുമേനിക്ക് വലിയ പ്രതീക്ഷകൾ ഉണ്ടായി.

1091 ഇടവം 18-ന് കുന്നംകുളം കേസിൽ ക്രോസ് വിസ്താരത്തിൽ വട്ടശ്ശേരിൽ തിരുമേനി ഇങ്ങനെ മൊഴി നൽകി: "ടിയാന്റെ (പി.റ്റി. ഗീവർഗീസ് കത്തനാരുടെ) ആയുസ്സും സകല സമ്പാദ്യവും സുറിയാനി സമുദായത്തിന്റെ ഗുണത്തിനായി ചെലവിടണമെന്നുള്ള നിഷ്ഠയോടുകൂടി വേല ചെയ്യുന്ന ഒരാള്."

**1925 മേയ് 1-ാം തീയതി ബഥനിയുടെ എപ്പിസ്കോപ്പയായി ഗീവർഗീസ് മാർ ഈവാനിയോസ് എന്ന പേരിൽ പി.റ്റി. ഗീവർഗീസച്ചൻ വാഴിക്കപ്പെട്ടു.** കാലക്രമത്തിൽ ഒരു പറ്റം ബഥനി അച്ചന്മാരെയും കന്യാസ്ത്രീകളെയും അദ്ദേഹം വശത്താക്കിക്കഴിഞ്ഞിരുന്നു.

രണ്ടാം കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് ബാവാ 1928 ഡിസംബർ 17-ന് കാലം ചെയ്തു. കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസിനെ കാതോലിക്കയായി വാഴിക്കാൻ വട്ടശ്ശേരിൽ തിരുമേനിക്ക് ഗീവർഗീസ് മാർ ഈവാനിയോസിന്റെ സഹകരണം ആവശ്യമായി വന്നു. തക്കസമയം നോക്കി അദ്ദേഹം ഗുരുനാഥനോട് വിലപേശി. മൂന്നാം കാതോലിക്കയായി കല്ലാശ്ശേരിൽ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനെ വാഴിച്ച അതേ വേദിയിൽ വെച്ച് മാർ ഈവാനിയോസ് എപ്പിസ്കോപ്പായെ മെത്രാപ്പോലീത്തയായി വാഴിച്ചു. തൊട്ടടുത്ത ദിവസം തന്നെ മാർ ഈവാനിയോസിന്റെ ബഥനിയിലെ മാർ യാക്കോബ് റമ്പാനെ തെയോഫിലോസ് എന്ന നാമത്തിൽ എപ്പിസ്കോപ്പായായും വാഴിച്ചു.

നിഷ്കളങ്കചിത്തനായ മൂന്നാം കാതോലിക്കായെ കുടുക്കിലാക്കുന്നതിനും റോമൻ നുകത്തിനു കീഴിൽ മലങ്കരസഭയെ കൊണ്ടുവരുന്നതിനും മാർ ഈവാനിയോസ് പല കുതന്ത്രങ്ങളും പ്രയോഗിച്ചു.

മാർ ഈവാനിയോസിന്റെ റോമാ കമ്പം വട്ടശ്ശേരിൽ തിരുമേനിയുടെ ചെവിയിലും എത്തിയെങ്കിലും പ്രിയ ശിഷ്യനിലുള്ള വിശ്വാസം കാരണം അതൊന്നും അദ്ദേഹം കാര്യമായെടുത്തില്ല. ഒടുവിൽ വട്ടശ്ശേരിൽ തിരുമേനിയുടെ മനസ്സറിയാൻ പാറേട്ട് അച്ചനെ (പിന്നീട് മാത്യൂസ് മാർ ഈവാനിയോസ്) മാർ ഈവാനിയോസ് ദൂതനായി അയച്ചു.

ഈ വർത്തമാനം അറിയിച്ച ഉടൻ തന്നെ വട്ടശ്ശേരിൽ തിരുമേനി ഇടതു കൈകൊണ്ട് തന്റെ നീണ്ട താടിമീശ പിടിച്ചുയർത്തി കഴുത്ത് വാളുകൊണ്ട് അറുക്കുന്ന രീതിയിൽ കൈ കാണിച്ചു കൊണ്ട് കല്പിച്ചു: "കത്തനാരച്ചാ, നമ്മുടെ കഴുത്ത് ഈ രീതിയിൽ അറുത്തു വേർപെടുത്തിയാലും നാം ഇതിന് അനുകൂലിക്കയില്ല." 1105 കർക്കിടകം 23-ാം തീയതി വട്ടശ്ശേരിൽ തിരുമേനിയെ കണ്ടതിനെപറ്റി ഫാ. പാറേട്ടിന്റെ ഡയറിയിൽ ഇങ്ങനെ കുറിച്ചിരിക്കുന്നു: "...ബഥനിക്കാര്യമായിരുന്നു ഇന്നത്തെ പ്രധാന സംസാരവിഷയം. ബഥനി മെത്രാച്ചൻ ചതിച്ചു എന്നാണ് വലിയ മെത്രാച്ചൻ പറയുന്നത്."

കഴിവുള്ള സ്ഥലങ്ങളിലെല്ലാം ബഥനിപ്പള്ളികൾ സ്ഥാപിക്കണമെന്നു കല്പിച്ച വട്ടശ്ശേരിൽ തിരുമേനി തന്നെ 1105 കുംഭം 21-ാം തീയതി ഇനി മേലിൽ ബഥനിപ്പള്ളികൾ സ്ഥാപിച്ചു പോകരുതെന്ന് കല്പന അയച്ചു.

ഇനി വൈകുന്നത് ബുദ്ധിയല്ല എന്ന് തിരിച്ചറിഞ്ഞ് മാർ ഈവാനിയോസ് മാർപാപ്പയുടെ ഇൻഡ്യയിലെ ഡെലിഗേറ്റ് അപ്പസ്തോലിക്കായെ കണ്ട് റോമാ സഭയിൽ ചേരുന്നതിനുള്ള നടപടി ക്രമങ്ങൾ സ്വീകരിച്ചു.

1930 സെപ്റ്റംബർ 20-ാം തീയതി കൊല്ലത്തു ചെന്ന് ലത്തീൻ ബിഷപ്പ് ഡോ. അലോഷ്യസ് ബൻസിഗറിന്റെ മുമ്പിൽ മുട്ടുകുത്തി മാർപാപ്പ വെഞ്ചെരിച്ച വെന്തിങ്ങ കഴുത്തിലണിഞ്ഞ് സത്യവാചകങ്ങൾ ഏറ്റുചൊല്ലി കത്തോലിക്കനായി.

വിശ്വസിച്ച് ഏൽപിച്ചുകൊടുത്ത അനേകം പള്ളികളും സ്ഥാപനങ്ങളും അദ്ദേഹം പാശ്ചാത്യ സഭയ്ക്ക് അടിയറ വെച്ചു. മാർ ഈവാനിയോസിന്റെ സുന്ദരമായ യൂറോപ്യൻ മോഹന വാഗ്ദാനങ്ങളിൽ ആകൃഷ്ടരായി കുറെ ബഥനി ശിഷ്യന്മാരും 'പുനരൈക്യം' എന്ന പേരിൽ റോമൻ കത്തോലിക്കാ വിശ്വാസം സ്വീകരിച്ചു.

താൻ മറ്റാരെക്കാളും സ്നേഹിച്ചു വളർത്തിയ ബഥനി മെത്രാച്ചന്റെ ചതി സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ജീവിതം ഉഴിഞ്ഞുവെച്ച വട്ടശ്ശേരിൽ തിരുമേനിയുടെ ഹൃദയം തകർത്തു. തന്റെ ജീവിതാവസാനം വരെയും ഈ വേദന അദ്ദേഹം ഹൃദയത്തിൽ വഹിച്ചു.

സമ്പന്നമായ റോമാ സഭയിൽ ചേക്കേറിയതോടെ മാർ ഈവാനിയോസ് പെരുനാട് മലമുകളിലെ പുൽക്കൂടിലിൽ നിന്നും ഇറങ്ങി തിരുവനന്തപുരത്ത് നഗരമദ്ധ്യത്തിൽ നൂറുകണക്കിന് ഏക്കറു ഭൂമി വാങ്ങി അരമന പണിതു, സ്വന്തം പേരിൽ കോളജും ആരംഭിച്ചു. പാശ്ചാത്യരുടെ പണം ഉപയോഗിച്ചു മലങ്കര സഭയെ അട്ടിമറിക്കുന്നതിനും നമ്മുടെ ഈ മുൻ ഇടയൻ പരിശ്രമിച്ചു.

'താൻ സ്ഥാപിച്ച ബഥനി ആശ്രമത്തിൽ നിന്ന് സർവ്വവും ഉപേക്ഷിച്ചു കത്തോലിക്ക സഭയുമായി 'പുനരൈക്യപ്പെട്ടു' എന്ന് ഇന്ന് മാർ ഈവാനിയോസിനെപറ്റി വാഴ്ത്തുമ്പോൾ തന്നെ അദ്ദേഹം പാവപ്പെട്ട മലങ്കര സഭയുടെ സ്വത്തുക്കൾ അപഹരിച്ചെടുത്തതിന്റെ കേസ്സുകളും കോടതി വിധികളും ചരിത്രരേഖകളായി ഇന്നും നിലനിൽക്കുന്നുണ്ട്. മാർ ഈവാനിയോസ് വ്യാജമൊഴി നൽകിയതായി കോടതി വിധിന്യായത്തിൽ എടുത്തു പറഞ്ഞിട്ടുമുണ്ട്.

ശാസ്ത്രീയമായി നുണ പ്രചരിപ്പിക്കുന്നതിലും കള്ളത്തെളിവുകൾ ഉണ്ടാക്കുന്നതിലും യൂറോപ്പിലുള്ളവരോട് മത്സരിക്കാൻ നമുക്കാവില്ലല്ലോ. മാർ ഈവാനിയോസിന്റെ മഹത്വവും പരിശുദ്ധിയും വാഴ്ത്തിക്കൊണ്ടു റീത്തുകാർ മേനിക്കടലാസിൽ ധാരാളം കഥകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്: ... 1932-ൽ മാർ ഈവാനിയോസ് റോമിൽപോയി മാർപാപ്പയെ സന്ദർശിച്ചു... യൂറോപ്പിൽ പര്യടനം നടത്തി... അയർലന്റിൽ വെച്ച് കണ്ടുമുട്ടിയ വിഖ്യാത

കവർ സ്റ്റോറി

# ജീവനുതുല്യം സഭയെ സ്നേഹിച്ച പാപ്പിസാർ

**പാ**പ്പിസാർ എന്ന വർക്കി വർഗീസ്. മലങ്കരയുടെ ധീരരക്തസാക്ഷി. കൊല്ലവർഷം 1087 മീനം 18 ന് സംഘം ചേർന്ന എതിരാളികളുടെ മർദ്ദനമേറ്റ് 35-ാം വയസ്സിൽ മീനം 19-ന് (1912 മാർച്ച് 31) നിര്യാതനായി.

വട്ടശ്ശേരിൽ തിരുമേനിക്ക് വധഭീഷണികൾ ഉണ്ടായതിനെ തുടർന്ന് വന്ദ്യതിരുമേനിയുടെ ദേഹരക്ഷാർത്ഥം നിയോഗിക്കപ്പെട്ട പാപ്പി ആശാൻ എന്ന് അറിയപ്പെട്ടിരുന്ന അദ്ദേഹത്തെ മീനച്ചിൽ ആറ്റിൽ മണപ്പുറത്തു വെച്ച് സഭാദ്രോഹികളായ ചില പ്രമാണിമാർക്കുവേണ്ടി നീചൻമാർ നിർദ്ദയം ആക്രമിച്ച് കൊലപ്പെടുത്തിയ സംഭവം മലങ്കരസഭയെ ഞെട്ടിച്ചു. അത്യധികം പ്രക്ഷുബ്ധമായ സാഹചര്യങ്ങളിൽ പോലും സഭയെ ചങ്കുറപ്പോടും അക്ഷോഭ്യതയോടും കൂടി നയിച്ച ധീരനായ വട്ടശ്ശേരിൽ തിരുമേനി മുറിയിലെ ചാരുകസേരയിൽ തളർന്നുകിടന്ന് കരഞ്ഞുവെന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

തിരുവല്ല നെടുമ്പ്രം പെരിങ്ങര ആറ്റുപുറത്ത് പണിക്കരുവീട്ടിൽ വർക്കി ആശാന്റെയും കാരയ്ക്കൽ ചക്കുംവീട്ടിൽ മറിയാമ്മയുടെയും ഏകപുത്രനായ പാപ്പി തന്റെ പിതാവിനെപ്പോലെയും പിതാമഹനെപ്പോലെയും ഒരു അദ്ധ്യാപകനായിരുന്നു. അക്കാലത്ത് മട്രിക്കുലേഷൻ (ഇന്നത്തെ എസ്.എസ്.എൽ.സി.) വരെ പഠിച്ച 'പാപ്പിസാർ' എന്നു വിളിക്കപ്പെട്ടിരുന്ന അദ്ദേഹം കല്ലൂപ്പാറയ്ക്കടുത്ത് ഒരു ഗവ. എൽ.പി. സ്കൂളിലാണ് പഠിപ്പിച്ചിരുന്നത്. ബലിഷ്ഠകായനും മല്ലനുമായിരുന്നതിനാൽ പാപ്പിസാർ 'ആനപ്പാപ്പി' യെന്ന പേരിൽ നാട്ടിൽ പ്രസിദ്ധി നേടിയിരുന്നു. സാമാന്യം സാമ്പത്തിക ശേഷിയുണ്ടായിരുന്ന പാപ്പിസാർ അക്കാലത്തെ പ്രതാപത്തിന്റെ അടയാളമായിരുന്ന ടി-73 മുണ്ടാണ് ധരിച്ചിരുന്നത്. കാരയ്ക്കൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ 1967 ശതാബ്ദി സുവനീറിൽ വർക്കി വർഗീസിന്റെ ത്യാഗജീവിതം അനുസ്മരിക്കുന്നുണ്ട്.



© Georgian Mirror

*പാപ്പി സാർ എന്ന വർക്കി വർഗീസ്*

വർക്കി വർഗീസിനെ തിരുവിതാകൂർ ഗവൺമെന്റ് ഫോറസ്റ്റ് റേഞ്ചറായി നിയമിച്ചുകൊണ്ടുള്ള ഉത്തരവ് അദ്ദേഹം കൈപ്പറ്റിയെങ്കിലും ഉത്തമവിശ്വാസിയായ ആ സഭാസ്നേഹി സർവ്വീസിൽ ചേരാതെ പഴയ സെമിനാരിയിലെത്തി മലങ്കര മെത്രാപ്പോലീത്തായുടെ സംരക്ഷണച്ചുമതലയുടെ നേതൃത്വം ഏറ്റെടുക്കുകയായിരന്നു.

പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ പ്രാണരക്ഷക്കായി സ്വന്തം ജീവൻ തന്നെ സഭയ്ക്കു നൽകിയ മഹാനായ ആ സഭാസ്നേഹി കോട്ടയം പുത്തൻപള്ളി സെമിത്തേരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു. Z

സാഹിത്യകാരൻ ജി.കെ. ചെസ്റ്റർട്ടൺ അദ്ദേഹത്തിനെ 'The Newman of India' എന്ന് അഭിസംബോധന ചെയ്തു... തുടങ്ങിയ ഒട്ടനവധി കാര്യങ്ങൾ.

ഒരു സാധാരണ കുടുംബത്തിൽ ജനിച്ച പി.റ്റി. ഗീവർഗീസ് എന്ന ബാലനെ ഒരു മകനെപ്പോലെ സ്നേഹിച്ച് വളർത്തി പാവപ്പെട്ട സഭയുടെ ചിലവിൽ പഠിപ്പിച്ച് മെത്രാപ്പോലീത്ത സ്ഥാനം നൽകി സഭയുടെ ഇടയനാക്കിയ വട്ടശ്ശേരിൽ തിരുമേനിയേക്കാൾ ശ്രേഷ്ഠനാണോ ജി.കെ. ചെസ്റ്റർട്ടൺ? വട്ടശ്ശേരിൽ തിരുമേനി മനസ്സിലാക്കിയതിനേക്കാൾ കൂടുതൽ മാർ ഈവാനിയോസിനെ ഏതാനും മിനിട്ടുകളുടെ മാത്രം പരിചയമുണ്ടായ ജി.കെ. ചെസ്റ്റർട്ടൺ അറിഞ്ഞിരുന്നോ? യൂറോപ്പിൽ നിന്ന് ധാരാളം പണം ഒഴുകി... പാവപ്പെട്ട അനേകം കുടുംബങ്ങളെ പാൽപ്പൊടി നൽകി സ്വാധീനിച്ച് 'പുനരൈക്യം' നടത്തി. തോമ്മാശ്ലീഹായുടെ ആയിരക്കണക്കിന് മക്കളെ പാശ്ചാത്യസഭയുടെ നുകത്തിൻ കീഴിലാക്കി. റീത്തുകാർ അഴിച്ചു വിട്ടുകൊണ്ടിരുന്ന കുപ്രചാരണങ്ങൾക്ക് ഒരു മറുപടി പോലും പറയാൻ സങ്കീർണ്ണമായ നിരവധി പ്രശ്നങ്ങളാൽ നട്ടം തിരിഞ്ഞിരുന്ന ഓർത്തഡോക്സ് സഭയ്ക്ക് ശേഷിയില്ലായിരുന്നു.

മറ്റു സഭകളിൽ നിന്ന് ആടുകളെ മോഷ്ടിക്കുന്നതിന് (sheep stealing) നൽകിയിരിക്കുന്ന ഓമനപ്പേരാണ് 'പുനരൈക്യം.' ഇന്ന് അസ്തമിച്ചു കൊണ്ടിരിക്കുന്ന തങ്ങളുടെ യൂറോപ്യൻ പ്രതാപത്തിനും തെക്കെ അമേരിക്കൻ രാജ്യങ്ങളിൽ അമേരിക്കൻ മിഷനറിമാരുടെ സ്നാനപ്പെടുത്തലിനും പരിഹാരമായി കത്തോലിക്കാ സഭ ഉറ്റുനോക്കുന്നത് ഏഷ്യയിലേക്കും ആഫ്രിക്കയിലേക്കുമാണ്.

മലങ്കരസഭയിൽ കേസുകളാണെന്നാണ് പുനരൈക്യക്കാർ പ്രചരിപ്പിക്കുന്നത്. മലങ്കരയിലെ എല്ലാ മുറിവുകൾക്കും കേസുകൾക്കും പിന്നിൽ വിദേശികളുമുണ്ട്. ഇൻഡ്യൻ നിയമം അനുശാസിക്കുന്ന നീതിയുക്തമായ മാർഗ്ഗമാണ് നാം പിന്തുടരുന്നത്. അതിൽ ലജ്ജിക്കാനില്ല. നിന്ദ്യമായ കുറ്റകൃത്യങ്ങളിലും മറ്റും പ്രതിചേർക്കപ്പെട്ട അമേരിക്കയിലെ ചില കത്തോലിക്കാ വൈദികരുടെയും ബിഷപ്പുമാരുടെയും 'മാന്യമായ' കേസ്സുകൾ കോടതിയിൽ വിചാരണക്കു വരാതിരിക്കാൻ പള്ളി മുതൽ വിറ്റ് ശതകോടിക്കണക്കിന് അമേരിക്കൻ ഡോളറുകൾ പരാതിക്കാർക്ക് കൈക്കൂലി കൊടുക്കുന്ന പാരമ്പര്യം മലങ്കര സഭയ്ക്കില്ല.

വിലപേശി മെത്രാപ്പോലീത്താ സ്ഥാനം കരസ്ഥമാക്കിയ മാർ ഈവാനിയോസിന്റെ പാരമ്പര്യം അദ്ദേഹം ആരംഭിച്ച പ്രസ്ഥാനം ഇന്നും നിലനിർത്തുന്നുണ്ട്... (ഉദാ: കാതോലിക്കാബാവാ എന്നൊരു പദവി കത്തോലിക്കാ സഭയിലില്ലെന്നും അങ്ങനെയൊരു സ്ഥാനം നൽകിയിട്ടില്ലെന്നും റോം ഈയിടെ വ്യക്തമാക്കിയിരുന്നു). ഭാരതീയ ഗുരുശിഷ്യപരമ്പരയോടു ചെയ്ത വഞ്ചനയായിരുന്നു ഉയരത്തിൽ കൂടുവെയ്ക്കണമെന്ന് ആഗ്രഹിച്ച മാർ ഈവാനിയോസ്. ഭാരതസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ജീവിതം ഹോമിച്ച പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ആപ്രിയ ശിഷ്യൻ മാതൃസഭയെ മുറിച്ച് യൂറോപ്പിന് കാഴ്ചവെച്ച് തന്റെ **ഗുരുദക്ഷിണ** നൽകി.

ലോക ക്രൈസ്തവ ചരിത്രത്തിൽ ഇതിനു തുല്യമെന്ന് കരുതാൻ അരുമനാഥനെ ചതിച്ച പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരുവനായ യൂദാസിന്റെ ചരിത്രമേയുള്ളൂ.

എന്നാൽ മാർ ഈവാനിയോസ് മരണക്കിടക്കയിൽ വെച്ച് പശ്ചാത്തപിച്ചതായി പലരും രേഖപ്പെടുത്തിയിട്ടുണ്ട്.

ഓർത്തഡോക്സ് സഭയിൽ നിന്നിരുന്നെങ്കിൽ വട്ടശ്ശേരിൽ തിരുമേനിയെപ്പോലെ ജീവിതം മുഴുവൻ കഷ്ടം സഹിക്കേണ്ടി വരുമായിരുന്നു. സമ്പന്നമായ കത്തോലിക്കാ സഭയുടെ തണലിൽ വിദേശയാത്രകളും തിരുവനന്തപുരത്ത് വി.ഐ.പി. ബന്ധങ്ങളുമായി സുഖമായി വാഴാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഭാഗ്യവാൻ! വിദേശ മേൽക്കോയ്മയും അടിമത്തവും അലങ്കാരമായി കരുതിയ മാർ ഈവാനിയോസ് വഞ്ചന മൂലധനമാക്കി ആരംഭിച്ച പ്രസ്ഥാനം ഇന്ന് അദ്ദേഹത്തെ വിശുദ്ധിയുടെ പടവുകൾ കയറ്റിക്കൊണ്ടിരിക്കുന്നു. 'പാരതന്ത്ര്യം മാനികൾക്ക് മൃതിയേക്കാൾ ഭയാനകം' എന്ന് പാടിയ കവിക്ക് ജന്മം നൽകിയ നാട്ടിൽ തന്നെ! Z

കവർ സ്റ്റോറി

# തിരുവചനങ്ങൾ



എന്റെ ജീവന് ഒരു വേള അപകടം സംഭവിച്ചാലും മലങ്കര സഭയിൽ സമാധാനമുണ്ടാക്കുവാൻ കഴിയുമെങ്കിൽ അത് സാധിക്കണമെന്ന് എനിക്കതിയായ താല്പര്യമുണ്ട്. സമാധാനത്തിനുവേണ്ടി നാമോരോരുത്തരും നമ്മെത്തന്നെ ബലകഴിക്കേണ്ടവരാണ്. എന്നാൽ, സമാധാനത്തിന്റെ നാമത്തിൽ എന്തെങ്കിലും മനസ്സാക്ഷിക്ക് ചേരാത്തത് ചെയ്തിരുന്നെങ്കിൽ എനിക്ക് ദുഃഖവും വേദനയും ഉണ്ടാകുമായിരുന്നു. സമാധാനത്തിനു വേണ്ടി ഒരുത്തൻ തന്റെ വിശ്വാസം ഉപേക്ഷിക്കുകയോ മനസ്സാക്ഷിക്കെതിരായി പ്രവർത്തിക്കുകയോ ചെയ്യുവാൻ പാടില്ല.

V സത്യ അനുതാപം എന്നുപറയുന്നത് ചെയ്തുപോയ പാപങ്ങൾക്കുവേണ്ടി ദുഃഖിച്ചു മാപ്പു ചോദിക്കുകയും ചെയ്തുവരുന്ന പാപങ്ങളിൽനിന്നു ഒഴികയും മേലിൽ ദൈവത്തിനിഷ്ടമാം വണ്ണം പരമാർത്ഥമുള്ള അനുസരണത്തിൽ നടക്കുമെന്ന് മനസ്സിൽ ഉറയ്ക്കുകയും ചെയ്യുന്നതാകുന്നു.

V നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അത് ഒരിക്കലും നശിച്ചു പോകാനിടയില്ലെന്നും നിങ്ങൾക്ക് വിശ്വാസമുണ്ടായിരിക്കേണ്ടതാണ്.

V നാം അവനവനു വേണ്ടി മാത്രമല്ല, മറ്റുള്ളവരുടെ രക്ഷയ്ക്കും നന്മയ്ക്കും വേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുന്നവരായിരിക്കണം. നമ്മുടെ പ്രാർത്ഥന നമ്മെക്കുറിച്ചു മാത്രം ആയിരിക്കരുത്.

ഞാനും എനിക്കുള്ള സകലതും നശിച്ചാലും എന്റെ പ്രർത്ഥനകളും പ്രവൃത്തികളും കർത്താവിന്റെ നാമം മഹത്വപ്പെടുന്നതിനു വേണ്ടിയായിരിക്കട്ടെ എന്ന ചിന്ത ഓരോരുവനെയും ഭരിക്കട്ടെ.

V എന്തെല്ലാം ദുരിതങ്ങളും കഷ്ടതകളും ഉണ്ടായാലും അതെല്ലാം ദൈവകുഞ്ഞുങ്ങൾക്ക് അനുഗ്രഹമായിട്ടേ തീരുകയുള്ളൂ. നമുക്കാപത്തുണ്ടായാലും ദാരിദ്ര്യം ഉണ്ടായാലും നമ്മുടെ ഉൾകണ്ണുകൾ ദൈവത്തിൽനിന്നു പറിക്കാതെ ജീവിക്കുന്നിടത്തോളം കാലം നമുക്ക് യാതൊരു ദോഷത്തേയും ഭയന്നിട്ടു കാര്യമില്ല.

*References to Cover Story Package:*
*1. **Truth Triumphs: Life and Achievements of Metropolitan Mar Dionysius VI*** -Rev. Dr. V.C. Samuel, MOC Publications
*2. **വട്ടശ്ശേരിൽ തിരുമേനി: മലങ്കരയുടെ കോട്ട-*** കെ.വി. മാമൻ, ഫാ. ഡോ. ജോസഫ് ചീരൻ, അഡ്വ. പി.സി. തോമസ്, Kottackal Publishers
*3.**രക്തസാക്ഷികളായ മലങ്കര വർഗീസും ആനപ്പാപ്പിയും*** -കെ.വി. മാമ്മൻ, Kottackal Publishers
*4.**പരിശുദ്ധ മാർ ദിവന്നാസ്യോസിന്റെ ഡയറിക്കുറിപ്പുകൾ, പാഠവും പഠനവും*** -H.G. Dr. Yakob Mar Irenaios



# Mar Dionysius Shrine, Spring Valley

ഫാ. സൻജയ് ഗീവർഗീസ്

The Thekkady St. George Orthodox Valiyapally is one of the oldest parishes in the diocese of Idukki. It is the only church in the High Ranges to house the reliquary of **Sabhabhasuran Vattasseril Mar Dionysius,** Saint of the Malankara Orthodox Church. The Valiyapally is situated by the side of Thekkady road at Kumily, the gateway to International Tourist Centre, Thekkady.

Now, a new Shrine has been consecrated in the Saint's name on a hilltop town- 'Spring Valley'. About 20 families of this parish reside in Spring Valley, also a place of tourist attraction, 6 km away from ***Thekkady*** junction.

This year, on the feast of Mar Dionysius, Fr. Dr. K. M. George, principal of the Old Theological Seminary, Kottayam celebrated the Holy Qurbana in Spring Valley on the altar, housed in a 'shed'(read Chapel) made of dry grass and coconut leaves. The service was a unique experience for the priests and laity because the Holy Eucharist generally celebrated behind closed structures was now experienced in a wild and natural habitat. The small Orthodox community living here had moved into the hills about 50 years ago. Distanced physically by its remote nature, the community has not been fairly represented in the church and together with it their economic distress promoted their absenteeism in regular church affairs. The establishment of the shrine in Spring Valley has brought about a sense of social identity within them, together with prayer fellowships, prayer meetings, Sunday- school, confession and canonical prayers too. It is also note-worthy that people from other Christian denominations have also contributed their labour to this endeavour.





***Fr. Dr. K.M. George consecrates the Shrine and celebrates the Holy Qurbana at Spring Valley.***

The uniqueness of this shrine needs to be preserved. The labour, architecture, raw material and above all the desire has been indigenous. A perfect concoction of silence, infinite space, fresh air, pure holiness and unguarded exhilaration makes 'worshipping' a different experience here.

*(The author is Vicar of St. George Orthodox Valiyapally, Thekkady)* Z

Cover Story



# MY PATRON SAINT

■ C.K. Kochukoshy IAS (Retd)

It was probably in the year 1927 while I was hardly five years of age that my mother took me to the august presence of Vattasseril Thirumeni who was on a visit to the St. Mary's Church, Maramon, near the bank of river Pampa. The Vicar of the Church was the late Kulathakkal Thomas Cor Episcopa (senior) whom I vividly remember as a good friend of my father. Prone to childish idiosyncracies arising from the innocence of infancy, I have been warned by my mother to behave well in the presence of the powerful personality of my saintly great-grand uncle. My grand mother was the eldest daughter of Vattasseril Avirachen, the elder brother of our Thirumeni at Mallappally.

My mother reverentially kissed the hand of Thirumeni who placed his hand on my head also to bless me, but he was virtually transmitting to me a superior consciousness of heritage which emboldened me to jump directly into the lap of the famous Malankara Metropolitan H.G. Geevarghese Mar Dionysius. In an electric reaction, my mother who was fully aware of the powerful personality of this Thirumeni loudly chastised me and apologized to Thirumeni for my infantile misconduct. Struck by shock, I didn't know what to do. But the great-grand father in Thirumeni told my mother not to worry and added that I had the right to sit on his lap. This raised me to the seventh heaven and I think I never had such an edifying experience so far in the eighty seven years of my life. Two decades later when I appeared before the Union Public Service Commission at Simla as a candidate for selection to the Indian Administrative Service, I remember having sought the blessings of Thirumeni which he endowed upon me very lavishly indeed. I have mentioned this and other miraculous experiences of mine in the book **"Dhirodatha Visudhan"** published about fifteen years ago, with an introduction by Dr. P.C. Alexander, then Governor of Maharashtra.

The title of "Sabha Bhasuran" bestowed upon Thirumeni by the Malankara Orthodox Church presupposes the wonderful services and sacrifices rendered to our Church by this Thirumeni and I can only describe them as awe-inspiring and unique. Historians who have studied the Course of the II World War (1939-45) have mentioned a critical stage of the war when England all alone had to face the wrath of Axis Powers led by Herr Hitler and co. Even a friendly U.S.A. situated thousands of miles away from the Eurasian land-mass across the Pacific and Atlantic Oceans was unprepared and unable to help. The only person who stood between England and its abject surrender was just one man called Winston Churchill, the hero of the II World War. I was a College student those days (1939-1946) and was able to feel the diabolic deteriorating trend of the II World War every day. The world was well prepared to witness the fall of London any moment.

Sir Winston Churchill was the only person on the side of the Allied Nations whose self-confidence and bravery helped the Allies to win the war ultimately.

In the history of the Malankara Orthodox Church also, there was a similar period in which protracted litigations for many decades ended up with the intervention of the Supreme Court of India finally awarding victory to the Orthodox Church.

When Sir Winston Churchill took over as the Prime Minister of U.K., England was already very near the nadir of its political history. His first speech after becoming the new Prime Minister was "I have nothing to offer except blood, toil and tears for you". Our Sabha Bhasuran also had to go through blood, toil and tears. A revolver was once held point blank to his chest threatening his life. But Thirumeni did not yield. He was mercilessly abused and insulted by people who did not know the real issues. Many loyal volunteers offered to protect our Thirumeni. One such chivalrous body guard, popularly known by the sobriquet ***Aana Pappy***, because of his elephantine strength and bravery was butchered by a group of 18 goondas near the Old Seminary. The postmortem showed that his skull was broken into 13 pieces and brain had come out of the skull through two cracks. The cold blooded murder of his faithful body-guard must have rattled and pained Vattasseril Thirummeni much, but his bravery flourished though he continued to be insulted overtly and covertly by his enemies.

His appearances before the courts of law for months together revealed the high level of his intelligence, scruples and memory power. He could remember even minute questions put to him on any date in the courts for months together and his answers to each specific question every day. The purity of his character was visible every time. One day he was checking a collection of gold rings presented to him by Deacons ordained by him becoming priests. These were kept as assets of the Church. One of his nieces came one day to invite him for a marriage function. Thirumeni told her not to look at those rings, thinking that she expected to get one from the collection. He advised her not to look at the collection because it was FIRE. His niece had no such desire and was sorry that she was misunderstood by the Metropolitan uncle. I had also heard this story repeated in the family circles. But Thirumeni ab initio was such a Saint par excellence that after long sufferings and tribulations he was victorious at the end. He had never used any unparliamentary words against even his bitter enemies during his life.

In one of his reported speeches he spoke about the quality of "Truth". He compared "Truth" to a "sponge" which always floats in water. He said that any body can press down a sponge into water with a finger, but the moment you raise your finger, the sponge comes up to the top. This is the nature of Truth, nobody can permanently suppress truth.

***Mathopadesa Sarangal*** is a small book written by Vattasseril Thirumeni. Within a few pages, the basic principles of the faith of the Orthodox Church have been explained in it. His Saintliness had the characteristics of heroism, integrity and intelligence ingrained into it. The glory of this saintly personality is bound to increase as decades and centuries roll. The Malankara Orthodox Church will be proud of him for ever.

Z

കവർ സ്റ്റോറി



# കർമ്മധീരനായ മഹാപരിശുദ്ധൻ

■ കെ.സി. ജോർജ് കയ്യാലാത്ത്

പരിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസ്യോസ് ബഹുസഹസ്രം ആളുകളുടെയും ഹൃദയങ്ങളിൽ നിറഞ്ഞു നിൽക്കുന്നത് സഭാഭാസുരൻ, വട്ടശ്ശേരിൽ തിരുമേനി എന്നീ പേരുകളിലാണ്. തിരുമേനിയുടെ ജന്മനാടായ മല്ലപ്പള്ളിയുമായി ബന്ധപ്പെടുത്തി അദ്ദേഹത്തെ "മല്ലപ്പള്ളിത്തിരുമേനി" എന്നും ചിലർ വിളിച്ചു കേട്ടിട്ടുണ്ട്. വട്ടശ്ശേരിൽ കുടുംബവുമായി ഉണ്ടായ എന്റെ വിവാഹബന്ധം മൂലം തിരുമേനിയെ കണ്ടിട്ടുള്ളവരിൽ നിന്ന് പല വലിയ കാര്യങ്ങൾ ശ്രവിക്കുന്നതിനു മാത്രമല്ല അദ്ദേഹത്തെപ്പറ്റി കൂടുതലായി പഠിക്കുന്നതിനുള്ള പ്രേരണയും ലഭിച്ചു.

ബുദ്ധിയും ഭക്തിയും ഒരുപോലെ സമ്മേളിച്ചിരുന്ന ഒരു മനസ്സിന്റെ ഉടമയായിരുന്നു പരിശുദ്ധ പിതാവ്. മഹാപണ്ഡിതൻ, മലങ്കരസഭയുടെ മുത്ത് എന്നിങ്ങനെ വിശേഷിപ്പിക്കപ്പെടാറുള്ള കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പഴയ സെമിനാരിയുടെ മദ്ബഹയിൽ നിന്നുകൊണ്ട് വട്ടശ്ശേരിൽ തിരുമേനി മഹാപരിശുദ്ധൻ എന്ന് പറയുന്നത് കേൾക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട്. തിരുമേനിയുടെ ജീവചരിത്രം എഴുതിയ സി.കെ. കൊച്ചുകോശി ആ പിതാവിന്റെ മഹത്വത്തെപ്പറ്റി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു: മലങ്കരസഭയ്ക്ക് വട്ടശ്ശേരിൽ തിരുമേനി നൽകിയ സുധീരമായ ദേശീയ നേതൃത്വത്തെയും അതിനുവേണ്ടി സഹിച്ച ദാരുണമായ യാതനകളോടൊപ്പം അദ്ദേഹത്തിന്റെ പരിശുദ്ധവും സത്യസന്ധവുമായ ജീവിതശൈലിയും കൂടി പരിഗണിക്കുമ്പോൾ കേരള ക്രിസ്ത്യാനികളുടെ ചരിത്രത്തിൽ അവരുടെ ആദ്യപിതാവായ മാർത്തോമ്മാശ്ലീഹ കഴിഞ്ഞാൽ പിന്നെ രണ്ടാംസ്ഥാനം അലങ്കരിക്കുന്നതിന് ഗീവർഗീസ് മാർ ദിവന്നാസ്യോസിനെക്കാൾ അനുയോജ്യനായ വേറൊരു വ്യക്തിയെ കണ്ടുപിടിക്കാൻ ഒരുപക്ഷേ സാദ്ധ്യമല്ലായിരിക്കും.

'പരിശുദ്ധൻ എന്ന് ശങ്കാലേശം കൂടാതെ വിശേഷിപ്പിക്കേണ്ട ദിവന്ന്യാസ്യോസ്' എന്നാണ് Z.M. പാറേട്ട് ദൃഢമായി പറഞ്ഞിരിക്കുന്നത്. നിരുപമമായ വിശുദ്ധിയുടെ പശ്ചാത്തലത്തിലാണ് തിരുമേനിയുടെ സകല പ്രവർത്തനങ്ങളും നടന്നിട്ടുള്ളത്. നോമ്പ്, ഉപവാസം, യാമപ്രാർത്ഥനകൾ എന്നിവയെല്ലാം ശുഷ്കാന്തിയോടെ അനുഷ്ഠിച്ച തിരുമേനിയിൽ സത്യസന്ധത, ഉറച്ച ദൈവവിശ്വാസം, തീവ്രമായ വിശ്വാസസ്ഥിരത, സ്വഭാവ നൈർമല്യം, സിംഹതുല്യമായ ധീരത, അഗാധമായ ആത്മീയ ജ്ഞാനം, അചഞ്ചലമായ ദൈവഭക്തി എന്നിത്യാദി ഗുണങ്ങളും സമ്മേളിച്ചിരുന്നു. പ്രദർശന തൽപരതയും കപടഭക്തിയും അദ്ദേഹത്തിൽ ലവലേശമില്ലായിരുന്നു.

മലങ്കരസഭയിലെ ഒരു മെത്രാൻ എന്ന നിലയിൽ ജീവിതത്തിന്റെ വലിയ ഒരു പങ്ക് സമയം കോടതി കാര്യങ്ങൾക്കായി ചിലവഴിക്കേണ്ടി വന്നു. എന്നാൽ കോടതിയിലെ അദ്ദേഹത്തിന്റെ എല്ലാ പ്രതികരണങ്ങളും യഥാർത്ഥ ക്രിസ്തീയ ആദർശങ്ങളിൽ അടിയുറച്ചുള്ളതായിരുന്നു. വിഖ്യാത സഭാചരിത്രകാരനായ പാറേട്ട്, വട്ടശ്ശേരിൽ തിരുമേനിയുടെ സംഭവബഹുലമായ ജീവിതകഥ നാലു വാല്യങ്ങളിലായി അച്ചടിക്കുന്നതിന് ഉപയോഗിച്ച അത്രയും അച്ചടിമഷി വേറെ ഒരു സഭാപിതാവിനു വേണ്ടിയും ഉപയോഗിച്ചിട്ടില്ല എന്നത് ശ്രദ്ധേയമാണ്.

മലങ്കരസഭയെ വൈദേശിക പരാധീനതയിൽ നിന്ന് വിമുക്തമാക്കുക എന്ന ലക്ഷ്യത്തിനുവേണ്ടി പതറാതെ പോരാടിയ അദ്ദേഹത്തിന് നേരിടേണ്ടിവന്ന മാനസീകവും ശാരീരികവുമായ പീഡനങ്ങളും അവഹേളനങ്ങളും ഏതൊരു സഭാസ്നേഹിയുടെയും കരളലിയിപ്പിക്കുന്നവയാണ്. വധഭീഷണികൾ ഉണ്ടായിട്ടും അടിപതറാതെ ലക്ഷ്യപ്രാപ്തിക്കായി ഇത്രയും പോരാടിയ മറ്റൊരു ധീരനായ പിതാവിനെ നമ്മുടെ സഭയിലോ സഹോദരീ സഭകളിലോ കാണാൻ സാധിക്കുകയില്ല.

പരിശുദ്ധ തിരുമേനി കാലം ചെയ്തത് വലിയ നോമ്പിലെ ഒരു വെള്ളിയാഴ്ച ദിവസമായിരുന്നു. ഈ പിതാവിന്റെ പരിശുദ്ധിയെപ്പറ്റി ഏറ്റവും അധികം അറിയാമായിരുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവാ നടത്തിയ ചരമപ്രസംഗത്തിൽ സൂചിപ്പിച്ച ചില കാര്യങ്ങൾ സ്മരണീയമാണ്. ഈ വെള്ളിയാഴ്ചയ്ക്ക് പ്രത്യേകമായ പ്രധാന്യം ഉണ്ടെന്നും നോമ്പുകാലത്ത് കുർബാനയ്ക്കു ശേഷം കബറടക്കം നടത്തുന്നതിനും അതിനുശേഷം യഥാകാലം വിശുദ്ധബലികൾ നടത്തുന്നതിന് സാധിച്ചതും (3,9,30 എന്നീ ദിവസങ്ങളിൽ) ആ വെള്ളിയാഴ്ച തന്നെ അദ്ദേഹം കാലം ചെയ്തതുകൊണ്ടാണെന്നും ഇവയൊക്കെ ഈ പിതാവ് ഒരു പരിശുദ്ധനാണെന്ന് നിശ്ശബ്ദം ഘോഷിക്കുന്ന ഘടകങ്ങളാണെന്നും പ. കാതോലിക്കാബാവാ തിരുമേനി സൂചിപ്പിച്ചു. ദൈവത്തിന്റെ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണ് തിരിച്ചറിയേണ്ടതെന്നും പ. ബാവാ തിരുമേനി പറയുകയുണ്ടായി.

കാലം ചെയ്യുന്നതിനു മുമ്പ് എട്ടു ദിവസത്തോളം തിരുമേനി രോഗശയ്യയിലായിരുന്നു. അവസാനം സമീപിക്കുവോളം അദ്ദേഹം സുബോധത്തോടെയായിരുന്നു എന്നാണ് ദൃക്സാക്ഷികൾ പറയുന്നത്. അദ്ദേഹത്തിനു കാണേണ്ടവരും അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് പിതാവിനെ സന്ദർശിച്ചു. കന്തീലാ ശുശ്രൂഷ നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടുകൂടി അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശു വരയ്ക്കേണ്ട സമയം അദ്ദേഹം തന്നെത്താൻ കുരിശു വരച്ചു എന്നുമാത്രമല്ല ശുശ്രൂഷാനന്തരം ചുറ്റും നിന്നവരെ റൂശ്മാ ചെയ്ത് അനുഗ്രഹിച്ചു എന്നും രേഖപ്പെടുത്തിയിരിക്കുന്നു.

മഹാപരിശുദ്ധൻ ആയ വട്ടശ്ശേരിൽ തിരുമേനി തെളിച്ചുതന്ന വ്യക്തിത്വത്തിന്റെ തണലിലാണ് നമ്മുടെ സഭ ഇന്ന് നിലനിൽക്കുന്നത്.

2003 ഫെബ്രുവരി 24-ന് പഴയ സെമിനാരിയിൽ നമ്മുടെ സഭയിലെ മിക്കവാറും എല്ലാ മെത്രാപ്പോലീത്തമാരുടെയും സാന്നിദ്ധ്യത്തിൽ പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സു കൊണ്ട് സഭയുടെ ചട്ടങ്ങൾ പ്രകാരം ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയെ സഭയുടെ പരിശുദ്ധനായി പ്രഖ്യാപിച്ചു. ബാവാ തിരുമേനി മൂന്നുപ്രാവശ്യം ഈ പിതാവിനെ സഭയുടെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നു എന്നു കല്പിച്ചു പറഞ്ഞപ്പോൾ പള്ളിക്കകത്തും പരിസരങ്ങളിലും തടിച്ചുകൂടിയ വൈദികരും കന്യാസ്ത്രീകളും ഉൾപ്പെട്ട വലിയ ജനസമൂഹം 'അതിനെ ഞങ്ങൾ അംഗീകരിക്കുന്നു' എന്നു മൂന്നുപ്രാവശ്യം പ്രതിവാക്യമായി ഏറ്റു പറഞ്ഞു. ഈ ചരിത്രനിമിഷത്തിനു സാക്ഷിയായി കബറിനു നേരെ അഭിമുഖമായി നിന്നുകൊണ്ട് സന്തോഷത്താൽ നിറഞ്ഞൊഴുകിയ കണ്ണുകളുമായി ആ പ്രതിവാക്യം ഏറ്റുപറയുവാൻ എനിക്ക് സാധിച്ചത് ജീവിതത്തിലെ ഏറ്റവും വലിയ അനുഗ്രഹമായി കരുതുന്നു. ഈ അനുഗ്രഹം എന്റെയും കുടുംബത്തിന്റെയും ജീവിതത്തിൽ ദിനംതോറും വേണ്ടുവോളം അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്ന് നന്ദിപൂർവ്വം സാക്ഷ്യപ്പെടുത്തുന്നതിനും കൂടി ഈ അവസരം വിനിയോഗിക്കുകയാണ്.

Z

ജാലകം

# ഒരു വിശുദ്ധന്റെ ഭാസുര രേഖകൾ

■ പോൾ മണലിൽ



പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുതിയ ഡയറിക്കുറിപ്പുകൾ 120 വർഷങ്ങൾക്കു ശേഷം ആദ്യമായി വെളിച്ചം കണ്ടിരിക്കുന്നു. 1886 മുതൽ 1889 വരെയുള്ള കാലഘട്ടത്തിലെ ദിനവൃത്താന്തങ്ങൾ സുറിയാനിയിലും മലയാളത്തിലും എഴിതിവച്ചതു വട്ടശ്ശേരിൽ തിരുമേനിയുടെ ചരമപ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ചാണ് ഇപ്പോൾ പ്രകാശിപ്പിച്ചിരിക്കുന്നത്. ഡയറിക്കുറിപ്പുകൾ സംശോധനം നടത്തിയതും ഇതിനു ആമുഖപഠനം എഴിതിയതും പ്രമുഖ വേദശാസ്ത്രജ്ഞനായ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായും അവതാരിക എഴുതിയിരിക്കുന്നതു ഡോ. പി.സി. അലക്സാണ്ടറുമാണ്.

വട്ടശ്ശേരിൽ തിരുമേനി മല്പാനായിരുന്ന കാലത്തു എഴുതിയതാണീ ഡയറിക്കുറിപ്പുകൾ. മൂന്നുവർഷത്തെ ഡയറിക്കുറിപ്പുകൾ മാത്രമെ കണ്ടെത്താൻ കഴിഞ്ഞിട്ടുള്ളു. എങ്കിലും ഒരു കാലഘട്ടത്തിലെ മലങ്കരസഭയുടെ സൂക്ഷ്മചരിത്രം ഇതിൽ ഇതൾ വിരിയുന്നു.

പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി മലങ്കര സഭയ്ക്കു ചെയ്തിട്ടുള്ള സേവനങ്ങൾ വിലമതിക്കാൻ കഴിയാത്തതാണ്. മലങ്കര സഭയുടെ സ്വാതന്ത്ര്യം ഉറക്കെ പ്രഖ്യാപിച്ചതും അതു അരക്കിട്ടുറപ്പിച്ചതും വട്ടശ്ശേരിൽ തിരുമേനിയാണ്. സഭയുടെ കലുഷിതമായ കാലഘട്ടമൊന്നും ഈ ഡയറിയുടെ തുടക്കത്തിൽ ഇല്ലെങ്കിലും കലുഷിതമായ കാലഘട്ടത്തിൽ സഭയെ നയിച്ച ഒരു ധീരോദാത്ത വിശുദ്ധന്റെ ഇച്ഛാശക്തിയും നിശ്ചയദാർഢ്യവും ഈ ഡയറിക്കുറിപ്പുകളിൽ തിളങ്ങിനിൽക്കുന്നു.

വട്ടശ്ശേരിൽ തിരുമേനി മെത്രാനായി പ്രവർത്തിച്ചതിനെക്കാൾ കൂടുതൽ കാലം മല്പനായി പ്രവർത്തിച്ചിട്ടുണ്ട്. മല്പാനായി സെമിനാരിയിൽ എത്തിയ കാലത്തു എഴുതിയതാണീ ഡയറിക്കുറിപ്പുകൾ. പരുമലയിലും കോട്ടയത്തും ഉള്ള അദ്ദേഹത്തിന്റെ മല്പാൻ ജീവിതത്തിന്റെ ആദ്യകാലമാണ് ഈ ഡയറിക്കുറിപ്പുകളിൽ ഉള്ളത്. മലങ്കരസഭയുടെ ചരിത്രത്തിൽ ഒരു മുന്നേറ്റത്തിന്റെ കാലഘട്ടമാണിത്.

ഈ ഡയറിക്കുറിപ്പുകളുടെ കാലഘട്ടം മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെയും പരിശുദ്ധ പരുമല തിരുമേനിയുടെയും കാലമാണ്. ഇവർ രണ്ടുപേരും വട്ടശ്ശേരിൽ തിരുമേനിയെ ഏറെ സ്വാധീനിച്ചവരാണ്. 1881-ൽ വട്ടശ്ശേരിൽ തിരുമേനിയെ മല്പനായി സെമിനാരിയിൽ നിയമിച്ചതു അദ്ദേഹത്തിനു വെറും ഇരുപത്തി മൂന്നു വയസ്സുള്ളപ്പോഴായിരുന്നു. മലങ്കരസഭയെ നയിക്കാൻ കെല്പുള്ള ഒരു വൈദികനെ അന്നു പുലിക്കോട്ടിൽ തിരുമേനി തന്റെ ജ്ഞാനദൃഷ്ടികൊണ്ട് കണ്ടുകാണുമെന്നു കരുതുന്നതിൽ അത്ഭുതമില്ല. സെമിനാരിയുടെ പ്രവർത്തനം ഏല്പിച്ചുകൊടുത്തതിലൂടെ സഭയുടെ നേതൃത്വമാണ് അദ്ദേഹം ഏല്പിച്ചുകൊടുത്തത്. വട്ടശ്ശേരിൽ മല്പാന്റെ തുടർന്നുള്ള സെമിനാരി പ്രവർത്തനങ്ങൾ ഈ ഡയറിയിൽ കാണാം. സഭയുടെയും സെമിനാരിയുടെയും പ്രവർത്തനങ്ങൾക്കു പിടിയരി പിരിച്ചും തെങ്ങുകെട്ടിച്ചും ധനംശേഖരിച്ച കഥകൾ ഇതിലുണ്ട്.




പുലിക്കോട്ടിൽ തിരുമേനിയും പരുമല തിരുമേനിയും അജ്ഞാപിച്ച കാര്യങ്ങൾ നിർവഹിച്ചുകൊണ്ട് പ്രവർത്തിക്കാൻ കഴിഞ്ഞതാണ് മല്പാൻ ജീവിതത്തിൽ വട്ടശ്ശേരിൽ തിരുമേനിക്കു ലഭിച്ച മഹാഭാഗ്യം. പുലിക്കോട്ടിൽ തിരുമേനിയെ വലിയ മെത്രാച്ചനെന്നും പരുമല തിരുമേനിയെ കൊച്ചുമെത്രാച്ചൻ എന്നും അദ്ദേഹം ഈ ഡയറിയിൽ അഭിസംബോധന ചെയ്തിരിക്കുന്നു. ആമുഖപഠനത്തിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ് എഴുതിയതു, പരുമല തിരുമേനിയെ വട്ടശ്ശേരിൽ മല്പാൻ ഈശ്വരതുല്യം സ്നേഹിച്ചിരുന്നു എന്നാണ്. അദ്ദേഹം മനസ്സിൽ സൂക്ഷിച്ചരുന്ന കനകവിഗ്രഹമായിരുന്നു പരുമല പുണ്യവാളൻ. പരുമല തിരുമേനിയുടെ സന്യാസജീവിതശൈലിയും ഉദാത്തമായ അദ്ധ്യാത്മികതയും വട്ടശ്ശേരിൽ മല്പാന്റെ യൗവനജീവിതത്തിൽ വെളിച്ചം പകർന്നതായി പി.സി. അലക്സാണ്ടർ ചൂണ്ടിക്കാട്ടുന്നു. ആ വെളിച്ചം ഈ ഡയറിക്കുറിപ്പുകളിൽ തെളിഞ്ഞു നില്ക്കുന്നുണ്ട്.

ഈ ഡയറിക്കുറിപ്പുകൾ പ്രസിദ്ധീകരിക്കാൻ വേണ്ടി എഴുതിയതാണെന്നു തോന്നുന്നില്ല. ഇതിലെ ആത്മഗതങ്ങളും സാന്ദർഭിക ആഖ്യാനങ്ങളും അത്തരമൊരു സൂചനയാണ് നൽകുന്നത്. എന്നാൽ ഇതിന്റെ ഉള്ളടക്കം സഭാമക്കൾ അറിഞ്ഞിരിക്കേണ്ടതുമാണ്. മെത്രാപ്പോലീത്തായുടെ എഴുന്നള്ളത്തിനു പള്ളിപ്പണം ധൂർത്തടിക്കരുതെന്നു നവവൈദികന്റെ പുത്തൻ കുർബാന സംബന്ധമായ ആഘോഷങ്ങൾക്കു പാണ്ടിവാദ്യവും മറ്റും ഉണ്ടായതു ഒട്ടും ശരിയല്ലെന്നും മറ്റുമുള്ള നിരീക്ഷണങ്ങൾ ഇതിലുണ്ട്. സഭാകാര്യങ്ങൾ, പ്രത്യേകിച്ചു സെമിനാരി കാര്യങ്ങളാണ് ഡയറിക്കുറിപ്പുകളിലെ മുഖ്യ പ്രതിപാദ്യമെങ്കിലും വട്ടശ്ശേരിൽ തിരുമേനിയുടെ ദർശനവും ജീവിതവിശുദ്ധിയും ഇതിലെ ഒരോ വാക്കിലും നിഴലിച്ചു നിൽക്കുന്നു. യാക്കോബ് മാർ ഐറേനിയോസ് എഴുതിയ പഠനമാണ് ഈ പുസ്തകത്തിന്റ എടുത്തു പറയത്തക്ക മറ്റൊരു മേന്മയെന്നു പറയാതിരിക്കാൻ വയ്യ.

* ***പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ ഡയറിക്കുറിപ്പുകൾ പാഠവും പഠനവും.*** ഡോ. യാക്കോബ് മാർ ഐറേനിയോസ്. വില: 75 ക., വിതരണം: സെന്റ് ഡയനീഷ്യസ് ഫൗണ്ടേഷൻ, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം. Z



# കൗൺസലിംഗ് അനുദിനജീവിതത്തിൽ

■ ഫാ. ഡോ. ഒ. തോമസ്

പ്രശ്നങ്ങൾ ഇല്ലാത്ത ഒരു ജീവിതത്തെ സ്വപ്നം കാണുന്നത് മൗഢ്യമാണ്. എന്നാൽ അനുദിന ജീവിതത്തിൽ ഓരോരുത്തരും ചെയ്തു തീർക്കേണ്ട കടമകളും കടപ്പാടും ചെയ്യാനാവാതെ ജീവിതം വഴിമുട്ടി നിൽക്കുന്നുവെങ്കിൽ അവിടെ സഹായിക്കുവാൻ ആരെങ്കിലുമുണ്ടാവണം. ഈ സാഹചര്യത്തിലാണ് കൗൺസലിംഗിന്റെ പ്രസക്തി വ്യക്തമാകുന്നത്.

പഴയ ഗ്രാമീണ ജീവിതത്തിനും കൂട്ടുകുടംബത്തിനും പരിമിതികൾ ഉണ്ടായിരുന്നെങ്കിലും ഒട്ടേറെ നന്മകളുണ്ടായിരുന്നു. അതിൽ ഏറ്റം പ്രധാനമായത് വ്യക്തികൾ തമ്മിൽ കുടുംബത്തിലും, സമൂഹത്തിലും പുലർത്തിയിരുന്ന ഊഷ്മളമായ ബന്ധമാണ്. ദൈവീക ബന്ധവും മാനുഷിക സമ്പർക്കവും ആണ് ജീവിതത്തെ ഏറ്റവും കൂടുതൽ സന്തോഷപ്രദമാക്കുന്നത്. എന്നാൽ ഈ സമസ്യ പലർക്കും അസ്വീകാര്യമായി. ഉദ്ദിഷ്ടകാര്യങ്ങൾ സാധിക്കുന്നതിനും പ്രതിസന്ധികൾ വരുമ്പോൾ കരകയറുവാനും ദൈവത്തെയും വിശുദ്ധന്മാരേയും തീർത്ഥാടന കേന്ദ്രങ്ങളെയും ആശ്രയിക്കാറുണ്ടെങ്കിലും സ്വസഹോദരനിലേക്കു തിരിയുന്നതും സൗഖ്യദായകമാണ് എന്ന യാഥാർത്ഥ്യം ഇന്ന് ആരും തിരിച്ചറിയുന്നില്ല. സഹായം നൽകുവാനും അതു തിരികെ സ്വീകരിക്കുവാനും സാധിക്കുന്ന മനുഷ്യബന്ധങ്ങളാണ് ജീവിതത്തിൽ പിരിമുറുക്കങ്ങളെ കുറയ്ക്കുവാൻ സഹായിക്കുന്നത്. സാമ്പത്തിക സഹായം അല്ല ഇവിടെ ഉദ്ദേശിച്ചത്. A bird in hand is better than two in the bush. "കൈയിലുള്ള ഒരു പക്ഷിയാണ് കാട്ടിലുള്ള രണ്ടു പക്ഷികളേക്കാൾ നല്ലത്" എന്ന പഴഞ്ചൊല്ല് ഓർമ്മിപ്പിക്കുന്നതുപോലെ ആയിരക്കണക്കിന് മനുഷ്യരെ ഉപരിപ്ലവമായി അറിയുന്നതിനേക്കാൾ ഗാഢസൗഹൃദമുള്ള ഒരാളെങ്കിലുമുണ്ടെങ്കിൽ അതാണ് ഏറെ പ്രയോജനകരം. അങ്ങനെയുള്ള ഒരാൾ പോലുമില്ലാതെ വരുമ്പോഴാണ് ചിലരെങ്കിലും ആത്മഹത്യയെ അഭയം പ്രാപിക്കുന്നത്. ഹൃദയം പങ്കിടുവാൻ ഒരാൾപോലും ഇല്ലാതെ വരുന്നതിന്റെ വേദനയും ഭാരവും അതിൽകൂടി കടന്നുപോകുന്നവർക്കേ മനസ്സിലാവുകയുള്ളൂ.

### അനാരോഗ്യകരമായ പ്രതിവിധികൾ

പ്രതിസന്ധികളിൽ കൂടി കടന്നുപോകുന്നവർ ഇന്നു സ്വീകരിക്കുന്ന പ്രതിവിധികൾ പലവിധത്തിലാണ്. ചിലർ അമിതഭക്തിയെ അഭയം പ്രാപിക്കുന്നു. ജീവിതത്തിന്റെ ബദ്ധപ്പാടുകളിൽനിന്ന് ഭക്തിയുടെ മാളങ്ങളിലേക്കു ഒളിച്ചോടുന്നു. എപ്പോഴും പാട്ടും പ്രാർത്ഥനയും തീർത്ഥാടനവുമൊക്കെയായി ജീവിതത്തിന്റെ പച്ചയായ യാഥാർത്ഥ്യങ്ങളെ ഉൾക്കൊള്ളുവാൻ മടിക്കുന്നു.

മറ്റു ചിലർ മദ്യ, മയക്കുമരുന്നുകളിൽ അഭയം പ്രാപിക്കുന്നു. തൽക്കാലം സംഘർഷങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കുമെന്നു തോന്നിയാലും മദ്യപാനം പതുക്കെയുള്ള ആത്മഹത്യതന്നെയാണ്. അക്ഷരാർത്ഥത്തിൽ ചിലർ ആത്മഹത്യയിൽ ചെന്നുനിൽക്കും. അല്ലെങ്കിൽ മാരകരോഗങ്ങൾക്കടിമപ്പെട്ട് ജീവിതം ദൈവം അനുവദിച്ച സമയത്തിനും മുൻപെ ഇല്ലാതെയായിത്തീരും.

ഒട്ടേറെ പേർ ഭൗതിക വസ്തുക്കളിലും അമിതഭക്ഷണത്തിലും വിനോദങ്ങളിലും മുഴുകി പ്രതിസന്ധികളെ മറക്കുവാൻ ശ്രമിക്കുന്നു. ജീവിതം ആസ്വദിക്കുന്നു എന്നാണ് മറ്റുള്ളവർക്ക് ഇക്കൂട്ടരെക്കുറിച്ച് തോന്നുന്നത്. അവരും അത്തരത്തിലുള്ള മിഥ്യാബോധത്തിന് അടിമപ്പെട്ട് സിനിമ, സീരിയൽ, പിക്നിക്, ഷോപ്പിംഗ് തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ സന്തോഷം കണ്ടെത്താൻ ശ്രമിക്കുന്നു. മിതമായ തോതിൽ ഇവയൊക്കെ ചെയ്യുന്നവരെ മാനസിക അസ്വസ്ഥതകളിൽപെട്ടവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തണമെന്ന് ഈ പറഞ്ഞതിനർത്ഥമില്ല. ചുരുക്കത്തിൽ വൈകാരിക അസ്വസ്ഥതയും ഉന്മാദവും വിഷാദഭാവവും ഇന്നത്തെ സമൂഹത്തിലെ വ്യക്തികളെ പരക്കെ ബാധിച്ചിരിക്കുന്നു.

### കുട്ടികളിലെ വൈകാരികതയുടെ താളം തെറ്റലുകൾ

നമ്മുടെ സമൂഹത്തിന്റെ മാനസികാരോഗ്യം കുറഞ്ഞിരിക്കുന്നു എന്നു മനസ്സിലാക്കുവാൻ ഇളം തലമുറയെ ശ്രദ്ധിച്ചാൽ മതിയാകും. എക്കാലത്തും കുട്ടികളിൽ കുസൃതികൾ ഉണ്ടായിരുന്നെങ്കിലും ഇന്നു കാണുന്ന പ്രവണതകൾ വ്യത്യസ്തമാണ്. മിക്ക കുട്ടികളിലും അക്രമവാസന പ്രകടമാകുന്നു. അല്പസമയം പോലും ശാന്തമായിരിക്കാൻ സാദ്ധ്യമാകാത്തവണ്ണം ചില കുട്ടികൾ എപ്പോഴും അസ്വസ്ഥമായി യാതൊരു അർത്ഥവുമില്ലാത്ത ചില പ്രവൃത്തികൾ വെറുതെ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. ചിലർ പഠനം എന്ന പ്രധാന കടമ മറന്നുകൊണ്ട് എപ്പോഴും ടി.വി., കളികൾ മുതലായവയിൽ വ്യാപൃതരാകുന്നു. ചിലർക്കു ക്ഷിപ്രകോപമാണെങ്കിൽ മറ്റു ചിലർക്ക് മൗനവും വിഷാദവുമാണ്. ചിലർക്ക് അമിത ഭക്ഷണപ്രിയമാണെങ്കിൽ മറ്റു ചിലർക്ക് ഭക്ഷണം അലർജിയാണ്. പഠനത്തിൽ സമർത്ഥരായ ചില കുട്ടികൾക്ക് മറ്റുള്ളവരോട് ഒടുങ്ങാത്ത പകയും വിദ്വേഷവും മത്സരബുദ്ധിയുമാണ്. കൊച്ചു വിജയങ്ങളിൽ അതിരുകവിഞ്ഞു സന്തോഷിക്കുന്ന ചിലർ അതുപോലെ കൊച്ചു ദുഃഖങ്ങളിൽ വാടിത്തളർന്നുപോകുന്നു. ചിലർക്ക് മാറുന്ന സാഹചര്യങ്ങളോട് ഇണങ്ങിച്ചേരാൻ കഴിയുന്നില്ല. മറ്റു ചിലർക്ക് സമൂഹത്തോടും മറ്റുള്ളവരോടും ഒട്ടുമേ പൊരുത്തപ്പെടാൻ കഴിയുന്നില്ല. ഒരു കാലത്ത് ബുദ്ധിശക്തിയാണ് വിജയത്തിന് അടിസ്ഥാന ചേതനയെന്ന് വിശേഷിപ്പിച്ചിരുന്നെങ്കിൽ, ഡാനിയേൽ ഗോൾമാന്റെ പ്രസിദ്ധ ഗ്രന്ഥം ശാസ്ത്രീയമായിത്തന്നെ മറ്റൊരു കാര്യം തെളിയിക്കാൻ ശ്രമിക്കുകയായിരുന്നു. "Emotional Intelligence" എന്ന പുസ്തകത്തിൽ ബുദ്ധിയേക്കാൾ വൈകാരികതയാണ് ജീവിത വിജയത്തിന് ആധാരമെന്ന് അദ്ദേഹം സ്ഥാപിച്ചു. ബുദ്ധിയും വൈകാരികതയുമല്ലാത്തതിനേയും നിയന്ത്രിക്കുന്ന ആത്മീയ ശക്തിയാണ് ജീവിത വിജയത്തിന് അടിസ്ഥാനമെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.

### കുടുംബത്തിലെ അസ്വസ്ഥതകൾ

കുട്ടികളിലെ വൈകാരികമായ താളംതെറ്റലുകളുടെ അടിസ്ഥാനം കുടുംബങ്ങളാണ്. മാതാപിതാക്കൾ തമ്മിലുള്ള പൊരുത്തക്കേടുകളും സംഘർഷങ്ങളും കുട്ടികളെ ബാധിക്കുന്നു. മാതാപിതാക്കളുടെ അമിതപ്രതീക്ഷകൾ കുട്ടികളിൽ അമിതമായ സമ്മർദ്ദങ്ങൾ ഉണ്ടാക്കുന്നു. പോരെങ്കിൽ സമൂഹത്തിലെ അതിതീവ്രമായ മത്സരങ്ങളിൽ പുറംതള്ളപ്പെടുമ്പോൾ ജീവിതത്തിൽ അരക്ഷിതത്വം ഉണ്ടാവുകയും അതു കുടുംബബന്ധങ്ങളിൽ വിള്ളലുണ്ടാക്കുകയും ചെയ്യുന്നു. മദ്യപാനം, അവിശ്വസ്തത തുടങ്ങിയ അധാർമ്മികതകൾ കുടുംബബന്ധങ്ങളെ തകർക്കുന്നു. 'A stitch in time saves nine' (തക്ക സമയത്തു ചെയ്യുന്ന തുന്നൽ ഒൻപതു കീറലുകളെ ഒഴിവാക്കും) എന്നതുപോലെ യഥാസമയം വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകിയാൽ പലപ്രശ്നങ്ങളെയും ഒഴിവാക്കാൻ സാധിക്കും.

അതുപോലെ തന്നെ വിദ്യാസമ്പന്നരും സാമ്പത്തികഭദ്രതയിൽ മുന്നിട്ടു നിൽക്കുന്നവരുമായ പല യൗവനക്കാർക്കും ശരിയായ കുടുംബബന്ധങ്ങൾ സൃഷ്ടിക്കുന്നതിനുള്ള പരിജ്ഞാനവും വിവേകവും ഇല്ല. വിവാഹിതരാകുവാൻ പോകുന്നവർക്കു നിശ്ചയമായും കുടുംബജീവിതത്തേക്കുറിച്ചും ഭാര്യഭർത്തൃബന്ധത്തെക്കുറിച്ചുമൊക്കെ അത്യാവശ്യം ഉൾക്കാഴ്ചകൾ നൽകേണ്ടതുണ്ട്.

വിശ്വാസ സത്യങ്ങൾ



# വി. കുർബാനയിലെ പ്രതീകങ്ങൾ

(രണ്ടാംഭാഗം)

■ പ്രൊഫ. തോമസ് പി. വർഗീസ്

മനുഷ്യവർഗ്ഗത്തിന്റെ പാപം മോചിപ്പിക്കുവാൻ ദൈവപുത്രനായ ക്രിസ്തു ലോകത്തിലേക്കു എഴുന്നെള്ളി കാൽവരി മലയിൽ ബലിയായിത്തീർന്നു. തന്റെ രക്തത്താൽ മനുഷ്യകുലത്തെ (സഭയെ) വീണ്ടെടുത്തു. ഈ വീണ്ടെടുപ്പ് എല്ലാ കാലത്തും എല്ലാ സ്ഥലത്തും ലഭ്യമാക്കുവാൻ ക്രിസ്തുതന്നെ സ്ഥാപിച്ച കൂദാശയാണ് വി. കുർബ്ബാന. ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ ആരാധനയുടെ മകുടമാണ് വി. കുർബാന. വി. ബലിയിൽ പങ്കെടുക്കുമ്പോൾ നാലു കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതായിട്ടുണ്ട് (1) വി. കുർബാന കാണണം (2) കേൾക്കണം (3) വി. കുർബാനയിലെ ഓരോ കർമ്മത്തിന്റെയും അർത്ഥം മനസ്സിലാക്കണം. (4) വി. കുർബാന അനുഭവിക്കണം. ഒന്നും രണ്ടും കാര്യങ്ങൾ നമ്മൾ ശ്രദ്ധിക്കാറുണ്ട്. വല്ലപ്പോഴും വി. കുർബാന അനുഭവിയ്ക്കുകയും ചെയ്യും. എന്നാൽ വി. കുർബാനയിൽ പട്ടക്കാരൻ അനുഷ്ഠിക്കുന്ന കർമ്മങ്ങൾ എന്താണ്, അതിന്റെ ആന്തരിക അർത്ഥം എന്താണ് എന്നത് എത്രപേർക്കറിയാം? വി. കുർബാന പൂർണ്ണമായി മനസ്സിലാകണമെങ്കിൽ – അതിനു ഉപയോഗിക്കുന്ന വസ്തുക്കൾ – അവ എന്തിനെ പ്രതിനിധാനം ചെയ്യുന്നു. (എന്തിന്റെ പ്രതീകമാണ്) എന്നറിഞ്ഞിരിക്കേണ്ടതാണ്. (കഴിഞ്ഞ ലക്കത്തിൽ വി. കുർബാനയിൽ ഉപയോഗിയ്ക്കുന്ന ചില വസ്തുക്കൾ– അവ എന്തിന്റെ പ്രതീകങ്ങളാണ് – അതിന്റെ അർത്ഥം എന്താണ് എന്നു കണ്ടുകഴിഞ്ഞു. ഈ ലക്കത്തിൽ കൂടുതൽ പ്രതീകങ്ങളും അതിന്റെ അർത്ഥവും മനസ്സിലാക്കാം.)

## 1. ധൂപക്കുറ്റി

ധൂപക്കുറ്റി സഭയുടെ പ്രതീകമാണ് – ധൂപക്കുറ്റി പ്രപഞ്ചത്തിന്റെയും പ്രതീകമായി കണക്കാക്കുന്നു. ധൂപക്കുറ്റിയുടെ മുകൾതട്ട് സ്വർഗ്ഗത്തെയും (ആകാശം) കീഴ്തട്ട് ഭൂമിയെയും സൂചിപ്പിക്കുന്നു. നാലു ചങ്ങലകൾ ധൂപകുറ്റിയെ വഹിക്കുന്നതുപോലെ ത്രിത്വം സഭയെ വഹിക്കുന്നു. നാലു ചങ്ങലകളിൽ ഒന്നു പിതാവിനെയും രണ്ടെണ്ണം പൂർണ്ണ ദൈവവും പൂർണ്ണമനുഷ്യനുമായ പുത്രനെയും നാലാമത്തേത് പരിശുദ്ധ റൂഹായെയും പ്രതിനിധീകരിക്കുന്നു. ധൂപകുറ്റിയിലെ കരി പാപികളായ മനുഷ്യരെയും കത്തിജ്വലിക്കുന്ന അഗ്നി പരിശുദ്ധാത്മാവിനെയും എരിയുന്ന ധൂപവർഗ്ഗം (കുന്തുരുക്കം) വിശ്വാസികളുടെ പ്രാർത്ഥനയാകുന്ന സുഗന്ധത്തെയും കുറിക്കുന്നു. നാലു ചങ്ങലകളിലുള്ള മൂന്നുവീതം പന്ത്രണ്ടുമണികൾ പന്ത്രണ്ടു ശ്ലീഹന്മാരെയും അവയുടെ കിലുങ്ങുന്ന ശബ്ദം ശ്ലീഹന്മാരുടെ സുവിശേഷപ്രഘോഷണത്തെയും പ്രതിനിധീകരിക്കുന്നു.



മറ്റൊരു വിശ്വാസപ്രകാരം ധൂപക്കുറ്റിയുടെ അടിത്തട്ട് വി. കന്യകമറിയാമിന്റെ ഗർഭപാത്രത്തെയും അതിലുള്ള തീ ഉദരത്തിൽ ഇറങ്ങിവസിച്ച ദൈവത്തെയും (ക്രിസ്തു) പ്രതിനിധീകരിക്കുന്നു. മുൾപ്പടർപ്പിനെ തീ നശിപ്പിക്കാതെ ഇരുന്നതുപോലെ ദൈവത്തിന്റെ മനുഷ്യാവതാരത്തിൽ കന്യകാത്വത്തിനു യാതൊരു കുഴപ്പവും സംഭവിച്ചില്ല. ധൂപകലശത്തിൽ നിന്നുയരുന്ന സുഗന്ധവും പുകയും ദൈവത്തിങ്കലേക്ക് ഉയരുന്ന ജനത്തിന്റെ പ്രാർത്ഥനയുടെ പ്രതീകമാണ്. “പരിമളധൂപം പോലെ എന്റെ പ്രാർത്ഥന നിന്റെ പക്കലേക്കുയരട്ടെ” എന്നു സങ്കീർത്തനക്കാരൻ പ്രാർത്ഥിക്കുമ്പോൾ ഈ പരമാർത്ഥത്തെയാണ് സൂചിപ്പിയ്ക്കുന്നത്.

## ധൂപാർപ്പണം

ഓർത്തഡോക്സ് ആരാധനാജീവിതത്തിലെ അവിഭാജ്യമായ ഘടകമാണ് ധൂപാർപ്പണം. നമ്മുടെ വി. കുർബാനയിലും നമസ്ക്കാരങ്ങളിലും കൂദാശകളിലും മറ്റ് എല്ലാ ശുശ്രൂഷാനുഷ്ഠാനങ്ങളിലും ധൂപാർപ്പണത്തിനു വലിയ സ്ഥാനമുണ്ട്. പഴയ നിയമ ആരാധനയിലും ധൂപാർപ്പണം പ്രധാനഘടകമായിരുന്നു (ലേവ്യാ 6:12–13). ആ പാരമ്പര്യം പുതിയ നിയമ ആരാധനയിലും കടന്നുവന്നു (ലൂക്കോ 1:9). ധൂപാർപ്പണം ദൈവത്തിനുള്ള മനുഷ്യന്റെ സമ്പൂർണ്ണ സമർപ്പണത്തിന്റെ അടയാളമാണ്. ജനങ്ങളുടെ നേരെ ധൂപം വീശുന്നത് അവരുടെ പാപമോചനത്തിന്റെ അടയാളമാണ്.

## 2. ചിത്തോല

വി. ത്രോണോസിനു മുൻവശം പൊതിയുന്ന മൂന്നു ഭാഗങ്ങളുള്ള (തുല്യ അളവിലുള്ള) ഒരു പട്ടുതുണിയാണ് ചിത്തോല. മൂന്നു ഭാഗങ്ങൾ വി. ത്രിത്വത്തെ സൂചിപ്പിക്കുന്നു. തുല്യ അളവ് ത്രിത്വത്തിന്റെ സമത്വത്തെ സൂചിപ്പിക്കുന്നു. സാധാരണ ചുവന്ന പട്ടാണ് ഉപയോഗിയ്ക്കുന്നത്. ഇവയ്ക്കു പച്ചയോ, മഞ്ഞയോ അരിക് ഉണ്ടാകും. ചിത്തോല മനുഷ്യാവതാരം ചെയ്ത യേശുക്രിസ്തുവിന്റെ ത്രിത്വത്തിലുള്ള അസ്തിത്വത്തെ സൂചിപ്പിക്കുന്നു. ചിത്തോല കർത്താവ് ധരിച്ചിരുന്ന തുന്നലില്ലാത്ത മുകൾതൊട്ട് അടിവരെ നെയ്തുണ്ടാക്കിയ അങ്കിയെ സൂചിപ്പിക്കുന്നു. മദ്ധ്യത്തിലുള്ള കഷണത്തിലെ കുരിശ് യേശുക്രിസ്തുവിന്റെ സാന്നിധ്യത്തെ കാണിക്കുന്നു. ത്രോണോസിനു മുകളിൽ വിരിച്ചിരിക്കുന്ന വെള്ളത്തുണി കർത്താവിന്റെ ശരീരം ചുറ്റിയ കേത്താനശീലയെയും ബലിപീഠത്തിന്റെ മുകളിൽ വിരിച്ചിരിക്കുന്ന തുണി ദൈവസിംഹാസനത്തിന്റെ മഹത്വത്തിന്റെയും പ്രതീകമാണ്.

---

രോഗികൾ, മരണാസന്നർ, വേർപാടിന്റെ തീവ്രദുഃഖം അനുഭവിക്കുന്നവർ, ഉത്കണ്ഠ, വിഷാദം, അകാരണഭയം, വിവിധ കാരണങ്ങളാലുണ്ടാകുന്ന മാനസിക സമ്മർദ്ദങ്ങൾ അനുഭവിക്കുന്നവർ തുടങ്ങി ഒട്ടനവധി മാനസിക സംഘർഷങ്ങളിൽ വ്യക്തിക്ക് മാനസികമായ പിൻതുണയും പ്രതിസന്ധികളെ അതീജീവിക്കാനുള്ള ധൈര്യവും പകർന്നു നൽകേണ്ടതാണ്.

ഈ ഘട്ടങ്ങളിലെല്ലാം പ്രാഥമികമായി സഹായിക്കാനാവുന്നത് പരിശീലനം ലഭിച്ച കൗൺസലർമാർക്കാണ്. സാങ്കേതികമായ പരിശീലനത്തോടൊപ്പം ആഴമേറിയ ദൈവാശ്രയബോധവും കൗൺസലർ ആർജ്ജിച്ചിരിക്കണം. എന്തുകൊണ്ടെന്നാൽ കൗൺസലിംഗ്, കർത്താവിന്റെ സൗഖ്യദാന ശുശ്രൂഷയുടെ ഭാഗം തന്നെയാണ്. പരിശുദ്ധാത്മാവിനെ പാറക്ലീത്ത അഥവാ അടുത്തു നിൽക്കുന്ന ആശ്വാസപ്രദൻ എന്നു വിശേഷിപ്പിക്കുന്നുണ്ടല്ലോ. കൗൺസലിംഗിൽ ദൈവത്തിന്റെ പരിശുദ്ധാത്മാവാണ് ആശ്വാസവും സമാധാനവും നൽകുന്നത്. കൗൺസലർ ഒരു മുഖാന്തിരം മാത്രമാണ്. Z

*കൗൺസലിംഗ് സംബന്ധമായ ഒരു പംക്തി ജോർജിയൻ മിററിന്റെ തുടർന്നുള്ള പതിപ്പുകളിൽ ചേർക്കുവാൻ ആഗ്രഹിക്കുന്നു. നിങ്ങളുടെ ചോദ്യങ്ങളും പ്രശ്നങ്ങളും സമസ്യകളും അയച്ചുതന്നാൽ അവയ്ക്ക് വേണ്ട ഉത്തരങ്ങളും പ്രതിവിധികളും ഒ. തോമസച്ചൻ നല്കുന്നതാണ്.*

*അതിനുള്ള ഒരു ആമുഖമായി ഈ ലേഖനത്തെ കാണുക. – എഡിറ്റർ*

### 3. വിരിക്കൂട്ട്

തബ്ലൈത്തായുടെ മുകളിൽ വിരിയ്ക്കുന്ന ചതുരാകൃതിയിലുള്ള മൂന്നു നിറമുള്ള പട്ടുകൊണ്ട് നിർമ്മിച്ച വിരിയാണ് വിരിക്കൂട്ട്. സാധാരണ ഏറ്റവും പുറത്തു ചുവന്ന വിരിയും അതിനകത്തു പച്ചവിരിയും അതിനകത്തു ചെറിയ വെള്ളവിരിയുമാണ്. ചുവപ്പ് (അളവ് 30"x 20") ദൈവത്തിന്റെ സർവ്വശക്തിയെയും പച്ച (അളവ് 24"x 18") ലോകത്തേയും വെള്ള (അളവ് 18"x 12") പരിശുദ്ധ സഭയെയും സൂചിപ്പിക്കുന്നു. ത്ബലൈത്താമേൽ വിരിക്കൂട്ട് വിരിച്ച് അതിനുമീതെയാണ് കാസാ-പീലാസാകൾ ക്രമപ്പെടുത്തുന്നത്.

### 4. കാസായും പീലാസായും

നിയമപ്പെട്ടകത്തിനകത്ത് ദിവ്യമായി സൂക്ഷിച്ചിരുന്ന മന്നാ ഇട്ടുവച്ച പൊൻപാത്രത്തിന്റെ പ്രതീകമാണ്. പഴയനിയമത്തിൽ മരുഭൂമിയിൽ കഴിഞ്ഞ സ്വന്തജനമായ യിസ്രായേലിനു ഭക്ഷണമായി സ്വർഗ്ഗത്തിൽനിന്നു മന്നാ നൽകി. പുതിയ നിയമത്തിൽ ക്രിസ്തീയ സഭയുടെ ആത്മീക



ഭക്ഷണമായി പീലാസായിൽ അപ്പവും (കർത്താവിന്റെ ശരീരത്തിന്റെ പ്രതീകം) കാസായിൽ വീഞ്ഞും (കർത്താവിന്റെ രക്തത്തിന്റെ പ്രതീകം) വയ്ക്കുന്നു. പഴയനിയമത്തിൽ മൽക്കീസദേക്ക് അപ്പവും വീഞ്ഞുംകൊണ്ട് ബലി അർപ്പിക്കുന്നതായി ഉല്പത്തി 14:18-ൽ കാണുന്നു. പുതിയനിയമ സഭയിൽ (ഓർത്തഡോക്സ് സഭയിൽ) പീലാസായിൽ അപ്പവും കാസായിൽ വീഞ്ഞും എടുത്തു ബലി അർപ്പിക്കുന്നു. (വി. യോഹ. 6:31-33.)

### 5. ശോശപ്പാ

തുയോബോയ്ക്കുശേഷം (ഒരുക്ക ശുശ്രൂഷ) കാസായും പീലാസായും മൂടുന്ന വെളുത്തപട്ടുതുണി ആണ് ശോശപ്പാ. ശോശപ്പായെ പലതിന്റെയും പ്രതീകമായി കണക്കാക്കുന്നു.

(1) ദൈവസാന്നിധ്യത്തിന്റെയും ദൈവതേജസിന്റെയും പ്രതീകമായി കരുതുന്നു. ഒരുക്ക ശുശ്രൂഷയിൽ അപ്പവീഞ്ഞുകൾ ശോശപ്പാകൊണ്ടു മൂടുന്ന സമയത്തെ പ്രാർത്ഥന ഇപ്രകാരമാണ് "മഹത്വമുള്ളവന്റെ തേജസ്സുകൊണ്ട് ആകാശം മൂടിയിരിക്കുന്നു. അവന്റെ മഹത്വം സൃഷ്ടി മുഴുവനിലും നിറഞ്ഞിരിക്കുന്നു.

(2) തീക്കൽ പാറയുടെ പ്രതീകമാണ്. പുറപ്പാട് 17:6-ൽ സീൻമരുഭൂമിയിൽ യിസ്രായേൽ ജനത്തിനു കുടിക്കുവാൻ വെള്ളം നൽകി അവരുടെ ജീവനു രക്ഷ നൽകിയതുപോലെ, പാറയിലെ കല്ലറയിൽനിന്നു ഉത്ഥാനം ചെയ്ത ജീവജലമായ കർത്താവിലൂടെ (യോഹ 7:37-39) മനുഷ്യവർഗ്ഗം മരണത്തിൽനിന്നു രക്ഷ പ്രാപിച്ചതിന് തുല്യമാണ് ശോശപ്പ.

(3) കല്ലടാവിൽ കിടന്ന യേശു കുഞ്ഞിനെ പൊതിഞ്ഞ തുണിയായും കർത്താവിന്റെ കല്ലറയിൽ ഉരുട്ടിവച്ച കല്ലായും ശോശപ്പായെ വ്യാഖ്യാനിക്കാം. കബർ തുറന്നു രക്ഷകൻ ഉയർത്തെഴുന്നേറ്റ് ലോകത്തിനു രക്ഷ നൽകിയതിനെയും സൂചിപ്പിക്കുന്നു.

(4) പത്രോസ് ദർശനത്തിൽ കണ്ട കൃപകൾ നിറഞ്ഞ തൂപ്പെട്ടിയുടെ പ്രതീകമായും ശോശപ്പായെ കണക്കാക്കാം (അപ്പൊ. 10:9-16).

(5) സീനായ്മലയിൽ യഹോവയായ ദൈവം മോശയ്ക്കു പ്രത്യക്ഷപ്പെട്ടപ്പോൾ ഒരു മേഘം പർവ്വതത്തെ മൂടി, ദൈവതേജസ്സു കൊണ്ടും മഹത്വം കൊണ്ടും പർവ്വതം തന്നെ മൂടിയതായി പുറപ്പാട് 24:15-16ൽ നാം വായിക്കുന്നു. ആ മേഘത്തിന്റെ പ്രതീകമായും ശോശപ്പായെ കരുതാം.

(6) ശോശപ്പാ വി. കുർബാനയുടെ രഹസ്യാത്മകതയെ സൂചിപ്പിക്കുന്നു. രഹസ്യങ്ങളുടെ രഹസ്യമാണല്ലോ വി. കുർബാന. ദൈവീക രഹസ്യങ്ങൾ മനുഷ്യബുദ്ധിക്കു മറവാണെന്നും ശോശപ്പാ സൂചിപ്പിയ്ക്കുന്നു.

### 6. കബിലാനാ

കാസായും പീലാസായും മൂടിവയ്ക്കുന്ന പട്ടുതുണിയാണു കബിലാന. യിസ്രായേൽ ജനത്തിനു യഹോവയായ ദൈവം സീനായ്മലയിൽ മേഘത്തിന്റെ രൂപത്തിലാണു പ്രത്യക്ഷപ്പെട്ടത്. ആ മേഘത്തിന്റെ പ്രതീകമായി കബിലാനയെ കരുതുന്നു (1 രാജാ 8:10-11). കബിലാനകൊണ്ട് കാസായും പീലാസായും മൂടിവച്ചിരിക്കുന്ന സമയം നമ്മുടെ കർത്താവ് പഴയ നിയമത്തിൽ പിതാവിനോടു കൂടി ആയിരുന്നു എന്നതിനെ സൂചിപ്പിക്കുന്നു.

### 7. തർവോദോ (സ്പൂൺ)

യെശയ്യാ പ്രവാചകൻ സ്വർഗ്ഗീയ ദർശനത്തിൽകണ്ട കൊടിലിന്റെ പ്രതീകമാണ് തർവോദോ (യെശയ്യാ 6:6). "സറാഫുകളിൽ ഒരുവൻ യാഗപീഠത്തിൽനിന്നു കൊടിൽകൊണ്ട് ഒരു തീക്കനൽ എടുത്തു യെശയ്യാവിന്റെ അധരങ്ങളെ സ്പർശിച്ചപ്പോൾ "നിന്റെ അകൃത്യം നീങ്ങി പാപം മോചിച്ചിരിക്കുന്നു." എന്നുപറഞ്ഞു. പട്ടക്കാരൻ വി. കുർബാന അനുഭവിയ്ക്കാനും വിശ്വാസികൾക്ക് കുർബാന കൊടുക്കാനും ഈ സ്പൂൺ ഉപയോഗിയ്ക്കുന്നു.

### 8. കൗക്ക്ബോ (നക്ഷത്രം)

കർത്താവിന്റെ ജനനസമയത്തു പുൽകൂടിനു മുകളിൽ വന്നുനിന്ന നക്ഷത്രത്തിന്റെ പ്രതീകമാണ് കൗക്ക്ബോ (മത്തായി 2:9.). കുരിശാകൃതിയിലുള്ള ഈ ഉപകരണം പീലാസായ്ക്കു മുകളിൽ വയ്ക്കുന്ന തുണി (കബിലാന) വി. കുർബാനയിൽ സ്പർശിക്കാതിരിക്കാൻ സഹായിക്കുന്നു.

### 9. ശ്മുർത്തോ (തീക്കട്ട)

Z

യെശയ്യാ ദർശനത്തിൽ കണ്ട തീക്കട്ടയുടെ (യെശയ്യാ 6.6) പ്രതീകമാണ് ഈ ചെറു കുഷ്യൻ. വി. കുർബാനയിൽ സ്പൂൺ ഈ കുഷ്യനു മുകളിലാണു വയ്ക്കുന്നത്. കുഞ്ഞുങ്ങൾക്കു വി. കുർബാന നൽകിയതിനുശേഷം അധരം തുടയ്ക്കുന്നതിനും ഉപയോഗിയ്ക്കുന്നു.

സമകാലീന ചിന്തകൾ



# കൊയ്ത്തും വിളവെടുപ്പും

■ പി.വി. മാത്യു

***യേ**ശു താൻ ചെല്ലുവാനുള്ള ഓരോ പട്ടണത്തിലേക്കും സ്ഥലത്തിലേക്കും തിരഞ്ഞെടുത്ത എഴുപതു പേരെ ഈരണ്ടായി തനിക്കു മുമ്പായി അയയ്ക്കുമ്പോൾ അവരോട് ഇപ്രകാരം പറഞ്ഞു:*

***"കൊയ്ത്തു വളരെയുണ്ട് സത്യം; വേലക്കാരോ ചുരുക്കം" (വി. ലൂക്കോ 10:2).***

സുവിശേഷ പ്രസംഗകർ വളരെ തന്മയത്വത്തോടെ ഉദ്ധരിക്കാറുള്ള വേദഭാഗമാണിത്. എന്നാൽ, ഇതിനോടു ചേർന്നുള്ള വേദഭാഗം മിക്കവരും വിട്ടുകളയുകയാണു പതിവ്. അതിങ്ങനെയാണ്:

**"അവർ പോകുമ്പോൾ യേശു പിന്നെയും അവരെ ഉപദേശിച്ചു: വടി അല്ലാതെ ഒന്നും എടുക്കരുത്; അപ്പവും പൊക്കണവും മടിശ്ശീലയിൽ കാശും അരുത്; ചെരിപ്പു ഇട്ടുകൊള്ളാം; രണ്ടുവസ്ത്രം ധരിക്കരുത്..." (വി. മർക്കോ. 6: 8–9).**

ദൈവരാജ്യത്തെപ്പറ്റി സുവിശേഷം അറിയിക്കുവാൻ പുറപ്പെടുന്നവർ പാലിക്കേണ്ട മാർഗ്ഗനിർദ്ദേശങ്ങളാണ് കർത്താവു വെളിപ്പെടുത്തിയത്. പക്ഷെ, ഇന്നത്തെ 'നവസുവിശേഷകർ' (neo-evangelists) ഈ കല്പനകളെ എങ്ങനെ തമസ്കരിക്കുകയും ലംഘിക്കുകയും ചെയ്യുന്നു എന്ന് പരിശോധിക്കാതെ തരമില്ല. ഇന്നത്തെ സ്ഥിതിവിശേഷം ഏതാണ്ട് ഇപ്രകാരമാണ്: **കൊയ്ത്തുകാർ ധാരാളം; വേലയും വേല വയ്പും തകൃതി.**

നമ്മുടെ ഓർമ്മകളെ ഏതാനും മാസങ്ങൾക്കു പിമ്പിലേക്കു പായിക്കാം; കൃത്യമായി പറഞ്ഞാൽ 2008 ഏപ്രിൽ–ജൂൺ മാസങ്ങളിലേക്ക്. കൊയ്ത്ത് വളരെ മെച്ചപ്പെട്ട നിലയിൽ നടന്നുകൊണ്ടിരിക്കുകയായിരുന്നു. അപ്പോഴിതാ പോലീസ് റെയ്ഡും പരിശോധനയും മാധ്യമറിപ്പോർട്ടുകളും എന്നു വേണ്ടാ, ചിലയിടങ്ങളിൽ പൊതുജന കയ്യേറ്റവും മറ്റും. വിളവെടുപ്പ് എങ്ങനെയുണ്ടായിരുന്നു എന്നു നോക്കാം.

**മലയാള മനോരമ, 2008 മേയ് 27:**

"പോലീസിനോട് ബ്രദർ (പ്രസ്ഥാന തലവൻ) പറഞ്ഞത്: എരുമപ്പെട്ടിയിൽ നാലേക്കർ സ്ഥലമുണ്ട്. കാരാപ്പുഴയിൽ പുതിയ വീട് പണിതു വരികയാണ്. എറണാകുളത്ത് പത്തരകോടി രൂപയ്ക്ക് സ്ഥലം വാങ്ങാൻ ധാരണയായിട്ടുണ്ട്. ഇതിൽ പത്തുകോടി രൂപയും സ്വന്തം അക്കൗണ്ടിൽ നിന്ന് അഡ്വാൻസ് നൽകി. കുട്ടിക്കാനത്ത് ഒന്നര ഏക്കർ സ്ഥലമുണ്ട്. ഇവിടെ ഒരു കോടി അറുപതു ലക്ഷം രൂപയുടെ നിർമ്മാണ പ്രവർത്തനങ്ങൾ നടന്നു വരുന്നു..."

"... വീട്ടിൽ നിന്നു കണ്ടെടുത്ത ഒന്നര ലക്ഷം രൂപയോളം വിലമതിക്കുന്ന വിദേശ കറൻസികളും ട്രാവലേഴ്സ് ചെക്കും എൻഫോഴ്സ്മെന്റ് അധികൃതർക്ക് നൽകിയിട്ടുണ്ടെന്ന് പോലീസ് പറഞ്ഞു.

"... വർഷത്തിൽ 200 ദിവസത്തിലധികവും താൻ വിദേശത്തായിരിക്കുമെന്നും അവിടങ്ങളിൽ നിന്നു ലഭിക്കുന്ന സംഭാവനകൾ NRE അക്കൗണ്ടിലാണു വരുന്നതെന്നും ബ്രദർ പറഞ്ഞു."

**മലയാള മനോരമ, 2008 മേയ് 28:**

"...ചർച്ചിന്റെ കേന്ദ്ര ഓഫീസിൽ ഇന്റലിജൻസ് എ.ഡി.ജി.പി. ജേക്കബ് പുന്നൂസിന്റെ നിർദ്ദേശപ്രകാരം സ്പെഷൽ ബ്രാഞ്ച് ഉദ്യോഗസ്ഥർ ഇന്നലെയും പരിശോധന നടത്തി.

"കഴിഞ്ഞ രണ്ടു വർഷം ഏകദേശം 200 കോടി രൂപയുടെ വിദേശ സഹായമാണ് രണ്ടു ട്രസ്റ്റുകൾക്കുമായി ലഭിച്ചത്."

**മലയാള മനോരമ, 2008 ജൂൺ 10:**

"...ചർച്ചിന്റെ തലവൻ കൈവശം വച്ചിട്ടുള്ള 2254.82 ഏക്കർ സ്ഥലം സർക്കാർ ഭൂമിയാണെന്ന് റവന്യൂ വകുപ്പിന്റെ പ്രത്യേക അന്വേഷണ സംഘം സർക്കാറിന് റിപ്പോർട്ടു നൽകി. ഇതിൽ 135 ഏക്കർ വനഭൂമിയും ബാക്കി റവന്യൂ ഭൂമിയുമാണ്. ഇത് സർക്കാർ ഭൂമിയിലെ കയ്യേറ്റമാണ്.

ഇതിനും പുറമെ രണ്ടു ട്രസ്റ്റുകൾ വഴി കേരളത്തിൽ മാത്രം നൂറിലേറെ ഇടപാടിലൂടെ 300 ഏക്കറിലധികം ഭൂമി ഈ ട്രസ്റ്റുകൾ സ്വന്തമാക്കിയതായി ഇന്റലിജൻസ് റിപ്പോർട്ടുകൾ പറയുന്നു.

1991 ജൂൺ മുതൽ ഇന്നു വരെ ഈ രണ്ടു ട്രസ്റ്റുകൾക്കുമായി വിദേശത്തു നിന്ന് 1044 കോടി രൂപാ ലഭിച്ചു. ഇതിൽ 900 കോടി രൂപാ എവിടെ എന്തിനുപയോഗിച്ചു എന്നതിനെക്കുറിച്ചും അന്വേഷിക്കണമെന്ന് ഇന്റലിജൻസ് ആവശ്യപ്പെട്ടിട്ടുണ്ട്. രാജ്യത്തെ മറ്റു സംസ്ഥാനങ്ങളിൽ ഈ പണം വിനിയോഗിച്ചിട്ടുണ്ടെന്നായിരുന്നു ചോദ്യം ചെയ്തപ്പോൾ ബന്ധപ്പെട്ടവർ നൽകിയ മറുപടി."

അതിനിടെ, എറണാകുളം ജില്ലയിലുള്ള ഒരു കൂട്ടായ്മ (ഫെലോഷിപ്പ്) പോലീസ് പരിശോധന ഭയന്ന് നോട്ടുകെട്ടുകൾ വാട്ടർ ടാങ്കിൽ ഒളിപ്പിച്ചു വച്ചത് പോലീസ് കണ്ടെടുത്തതായി മറ്റു ചില പത്രങ്ങൾ ആയിടെ റിപ്പോർട്ടു ചെയ്തിരുന്നു. ഒരു യുവജനസംഘടന പ്രസ്ഥാനകേന്ദ്രത്തിലേക്ക് മാർച്ചു നടത്തുകയും ചെയ്തു. എന്നാൽ ഈ സംഘടനയ്ക്ക് 25 ലക്ഷം രൂപ കൊടുത്ത് പ്രശ്നം ഒതുക്കിത്തീർത്തു എന്നും റിപ്പോർട്ടുണ്ടായിരുന്നു.

ചുരുക്കത്തിൽ, കഴിഞ്ഞ ഏപ്രിൽ–ജൂൺ മാസങ്ങൾ കൊയ്ത്തുകാർക്ക് കഷ്ടകാലമായിരുന്നു. പോലീസ് റെയ്ഡ്, മാധ്യമ റിപ്പോർട്ടുകൾ, ജനരോഷം എന്നിങ്ങനെ പലതും കേരളത്തിലെ കോർപ്പറേറ്റ് ആത്മീയതാ പ്രസ്ഥാനക്കാർ നേരിടേണ്ടിവന്നു. തുടർന്ന്, ഇക്കൂട്ടർ കുറെ നാളത്തേക്ക് മാളങ്ങളിൽ ഉൾവലിഞ്ഞു. തന്മൂലം, കപട ആത്മീയതക്കാരുടെ ഫ്ളക്സ് ബോർഡുകളിൽ തട്ടി വീഴാതെ സാധാരണജനങ്ങൾക്ക് വഴിനടക്കാം എന്ന സ്ഥിതിയുണ്ടായി.

പക്ഷെ, ഈ അവസ്ഥ അധികനാൾ നീണ്ടു നിന്നില്ല. 2009 പിറന്നതോടുകൂടി ഇവ

**"പ്രസംഗിക്കാനുള്ള സിദ്ധാന്തമല്ല ക്രിസ്തുമതം. പിന്നെയോ, ജീവിക്കാനുള്ള മാതൃകയാണ്."**

**–ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, പൗലോസ് മാർ മിലിത്തിയോസ്**

(OCYM രാജ്യാന്തര സമ്മേളനം, മുളന്തുരുത്തി, 2008 മേയ് 22)

**"ആൾ ദൈവങ്ങൾ ഉണ്ടാക്കുന്ന ആത്മീയ പ്രതിസന്ധികളെ അതിജീവിക്കാൻ സഭയിലെ യുവാക്കൾ സജീവമായി ഇടപെടണം."**

**–അഭി. സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്താ**

(OCYM രാജ്യാന്തര സമ്മേളനം, മുളന്തുരുത്തി, 2008 മേയ് 23)

**"മലങ്കര ഓർത്തഡോക്സ് സഭ സത്യവിശ്വാസവും അപ്പസ്തൊലിക പിന്തുടർച്ചയും പൈതൃകവും കൈമുതലാക്കിയിട്ടുള്ളതും നോമ്പും ഉപവാസവും അധിഷ്ഠിതമാക്കിയ പ്രാർത്ഥനാ ജീവിതവുമുള്ള സഭയാണ്. ഈ സഭയിൽ എല്ലാമുണ്ട്. വേറെങ്ങും പോകേണ്ട ആവശ്യമില്ല."**

**–അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ**

(Internal Parish Mission, പാലാരിവട്ടം, 2008 ഏപ്രിൽ 7)

രിൽ പലരും വീണ്ടും തലപൊക്കിത്തുടങ്ങി. 'വിരുന്നു' കൂടാരങ്ങൾ വീണ്ടും ഉയർന്നു. പുതിയ അടവുകളും വാഗ്ദാനങ്ങളും പരീക്ഷിച്ചു നോക്കുന്നു.. "ശാപമോക്ഷ"മാണ് ഒരു കൂട്ടരുടെ സ്പെഷ്യാലിറ്റി. വേറൊരു കൂട്ടർ തങ്ങളുടെ പുതിയ തന്ത്രം ഒരു പത്രപ്പരസ്യത്തിലൂടെ അവതരിപ്പിച്ചത് ഇങ്ങനെയാണ്:

*"മനമാണ് മാറേണ്ടത്, സഭയും സമുദായവുമല്ല. ചേർന്നു നിൽക്കുന്ന സഭയെ അനുസരിക്കുക. ഇതര സഭകളെയും മതങ്ങളെയും ആദരിക്കുക. ഇതാണ് ഈ ഫെലോഷിപ്പിന്റെ മൗലികമായ ചിന്താഗതി"* **(മലയാള മനോരമ, 2009 ഫെബ്രു. 18).**

എന്നു വച്ചാൽ, ഓർത്തഡോക്സുകാർക്കും യാക്കോബായക്കാർക്കും കത്തോലിക്കർക്കുമെല്ലാം തങ്ങളുടെ സഭയിൽത്തന്നെ തുടരാം. പക്ഷേ, മനസ്സ് (കാശും) ഞങ്ങൾക്കു തന്നേക്കുക. അതായത്, ശാപ്പാട് ഇല്ലത്തും അന്തിയുറക്കം സംബന്ധവീട്ടിലും എന്നു ചുരുക്കം.

ചേർന്നു നിൽക്കുന്ന സഭയെ അനുസരിക്കുക എന്നു പറയുന്നതിലുമില്ലേ ഒരു കൗശലം? കാരണം, ഫെലോഷിപ്പുമായി സഹവാസം പാടില്ല എന്ന് ഓർത്തഡോക്സ് സഭയുൾപ്പെടെ പലരും കൽപനകളിറക്കിയിട്ടുണ്ട്. അപ്പോൾ, ആ കല്പനകൾ അനുസരിച്ചാൽ ഫെലോഷിപ്പിൽ എങ്ങനെ പോകും? ഉത്തരം വ്യക്തമാണ്: കൂട്ടായ്മക്കാർ പറയുന്ന "മൗലിക ചിന്താഗതി" വെറും തട്ടിപ്പുമാത്രം.


പരസ്യം

ഈ ഫോട്ടോയിൽ കാണുന്ന **ചാർളി കെ. മാത്യു, ശോഭ ചാർളി** എന്നിവർ കോട്ടയം കഞ്ഞിക്കുഴി ഭാഗത്ത് **ഡിവൈൻ ഫെസ്റ്റ്** എന്ന ആരാധനാലയത്തിന്റെ പേരിൽ ഷാരോൺ ചാരിറ്റബിൾ ട്രസ്റ്റ് രൂപീകരിച്ച് സ്ഥലം വാങ്ങി ആരാധനാലയം പണിയുന്നതിന് പല വ്യക്തികളിൽനിന്നും ചെക്ക് ലീഫ് നൽകി പണം കടം വാങ്ങിയശേഷം ഒളിവിൽപോയിട്ടുള്ളതാണ്. ടിയാന്മാരെക്കുറിച്ച് എന്തെങ്കിലും വിവരം ലഭിക്കുകയാണെങ്കിൽ താഴെ പറയുന്ന പോലീസ് ഓഫീസർമാരെ ഫോണിൽ വിവരം അറിയിക്കുന്നതിന് താൽപര്യപ്പെടുന്നു.

1. ജില്ലാ പോലീസ് സൂപ്രണ്ട്, കോട്ടയം - 0481-2564700, 0481-2562204.
2. ഡെപ്യൂട്ടി പോലീസ് സൂപ്രണ്ട്, കോട്ടയം - 0481-2564103.
3. പോലീസ് സർക്കിൾ ഇൻസ്പെക്ടർ, കോട്ടയം ഈസ്റ്റ് - 0481-2301144.
4. പോലീസ് സർക്കിൾ ഇൻസ്പെക്ടർ, കോട്ടയം ഈസ്റ്റ് - 0481-2560333.

11404/F4/09/PR

***കൊയ്ത്തുകാരും പോലീസും** (5.4.2009-ന് മലയാള മനോരമയിൽ വന്ന പോലീസ് പരസ്യം)*

അതിനിടെ, ആഗോള സാമ്പത്തിക മാന്ദ്യം പല ഉണർവ്വു പ്രസ്ഥാനങ്ങളെയും ബാധിച്ചു തുടങ്ങിയതായി കാണുന്നു. മധ്യകേരളത്തിലുള്ള ഒരു മുൻനിര ഉണർവ്വു സംഘടനയുടെ ഈയിടെ നടന്ന വാർഷിക കൺവെൻഷനിൽ മുൻവർഷങ്ങളെ അപേക്ഷിച്ച് ആളുകുറവായിരുന്നു. രണ്ടു കാരണങ്ങളാണു പറയുന്നത്: ഒന്ന്, പ്രസ്ഥാനത്തിന്റെ പ്രസിഡന്റും മകനും തമ്മിൽ പിണക്കമാണത്രെ. മകൻ അടുത്തുള്ള ഒരു ഗ്രാമപ്രദേശത്ത് വേറെ ഭൂമി വാങ്ങി സ്വന്തമായ ഒരു സമുച്ചയം പണിതുയർത്തിക്കൊണ്ടിരിക്കുന്നു. പണികളൊക്കെ രഹസ്യമായി സൂക്ഷിക്കുന്നു. നാട്ടുകാർ എതിർത്തപ്പോൾ അവർക്കു നല്ലൊരു കൈനീട്ടം കൊടുത്ത് പ്രശ്നം തീർത്തു; ആ കുഗ്രാമത്തിലൂടെ ഒന്നാന്തരമൊരു ടാർ റോഡ്! അതോടെ നാട്ടുകാരും ഹാപ്പി.

ഓർത്തഡോക്സുകാരുടെയിടയിൽ കലഹമാണെന്നും എന്നാൽ തങ്ങളുടെ പ്രസ്ഥാനം നിരപ്പിന്റെയും സാഹോദര്യത്തിന്റെയും ഒത്തൊരുമയുടെയുമൊക്കെ വിളനിലമാണെന്നുമെല്ലാം വാചകക്കസർത്തു നടത്തി ഇതര സഭാ വിശ്വാസികളെ വഴിതെറ്റിക്കുകയും തട്ടിയെടുക്കുകയും ചെയ്യുന്ന "രക്ഷിക്കപ്പെട്ട"വരുടെ നേതാവും മകനും തമ്മിൽപ്പോലും ശണ്ഠയാണെന്നു വന്നാൽ എന്തു ചെയ്യാം.

രണ്ടാമത്തെ കാരണം അമേരിക്കയിലെ കടുത്ത സാമ്പത്തികത്തകർച്ചയാണ്. അതേ, അമേരിക്കയിൽ കാശിനു ബുദ്ധിമുട്ടുവന്നാൽ ഇങ്ങു കേരളത്തിലും 'സുവിശേഷവേല'യ്ക്ക് ഇടിവു തട്ടും. 'ദൈവവേല'യ്ക്ക് ഡോളർ (ഇതര കറൻസികളും) ഒരു മുഖ്യഘടകമാണെന്നു ചുരുക്കം. ഒരു പ്രസ്ഥാനത്തിന് കഴിഞ്ഞ രണ്ടുവർഷം 200 കോടിയുടെ വിദേശസഹായം ലഭിച്ചു എന്ന കണ്ടെത്തലും വർഷത്തിൽ 200 ദിവസത്തിലേറെ താൻ വിദേശത്തായിരിക്കും എന്ന് വേറൊരു പ്രസ്ഥാന തലവൻ പോലീസിനോടു വെളിപ്പെടുത്തിയതും ഇവിടെ കൂട്ടിവായിക്കുക.

ജനങ്ങൾക്കു മുമ്പാകെ നിരത്തപ്പെട്ട ഈ സത്യങ്ങളൊക്കെ ഇപ്പോൾ ഓർക്കുവാൻ കാരണമുണ്ട്. ഒന്ന്, പൊതുജനമറവി എന്ന ദുര്യോഗം. രണ്ട്, സമൂഹത്തിനു മുമ്പാകെ തുറന്നു കാട്ടപ്പെട്ട ആത്മീയ കച്ചവടക്കാരിൽ പലരും വീണ്ടും തങ്ങളുടെ ഉത്പന്നങ്ങളുമായി രംഗപ്രവേശം ചെയ്തുകൊണ്ടിരിക്കുന്നു. മൂന്ന്, കോർപ്പറേറ്റ് ആത്മീയതയുടെ 'വളർച്ച'യും സാമ്പത്തിക നേട്ടവും കണ്ട് അവരെ അനുകരിക്കാനുള്ള പ്രവണത നമ്മുടെ ഇടയിലും ചിലരിൽ മുളപൊട്ടുന്നു. ഇതിന്റെ ഫലമായിട്ടാണ് വിടുതൽ രോഗം ബാധിച്ച ചില "വചന പ്രഘോഷണ"ക്കാർ പാരമ്പര്യസഭകളിലും അപ്പസ്തൊലിക സഭകളിലും ഒക്കെ അങ്ങിങ്ങ് തലപൊക്കുന്നതും നിഷ്കളങ്കരായ വിശ്വാസികളെ വഴിതെറ്റിക്കുന്നതും. ഉറഞ്ഞുതുള്ളിയും കൈകൊട്ടിയും കെട്ടിപ്പിടിച്ചും നടത്തുന്ന ജല്പനങ്ങളും ആക്രോശങ്ങളുമാണ് യഥാർത്ഥ പ്രാർത്ഥനയെന്ന് ചിലർക്കെങ്കിലുമുള്ള തെറ്റായ ധാരണ തിരുത്താതിരിക്കുവോളം കപട ആത്മീയക്കാർ മുതലെടുപ്പു നടത്തുന്നതു തുടരും.

ആട്, മാഞ്ചിയം, തേക്ക് എന്നിവയിൽ തുടങ്ങി ബ്ലേഡ് (വട്ടിപ്പലിശ), റിയൽ എസ്റ്റേറ്റ്, കുഴൽപണം, നോട്ട് ഇരട്ടിപ്പിക്കൽ എന്നിങ്ങനെ പലതിലും ആകർഷിക്കപ്പെട്ട് ഒടുവിൽ കൈപൊള്ളിയ മലയാളി ഇന്ന് കോർപ്പറേറ്റ് ആത്മീയതയുടെയും ആൾ ദൈവങ്ങളുടെയും പിന്നാലെയാണ്. പക്ഷേ, കരസ്ഥമാക്കിയതോ? മദ്യപാനത്തിലും ആത്മഹത്യാനിരക്കിലും ഒന്നാം സ്ഥാനം.

എന്നാൽ, ഏറെ ചിന്തനീയമായ ഒരു ചോദ്യമുണ്ട്: സാക്ഷരതയിൽ മുൻപന്തിയിൽ നിൽക്കുന്ന കേരളം എങ്ങനെ കപട ആത്മീയതക്കാരുടെയും ആൾ ദൈവങ്ങളുടെയും സ്വന്തം നാടായി മാറി? Z

കവിത

# സുന്ദരവാതിലിൽ

## ■ എം.സി. വർഗീസ്, ആലുവ

ഉറ്റുനോക്കീടുന്നതെന്തേ, നീ സോദരാ,
മുറ്റും നിന്നെകാണ്മോരല്ലേ ഞങ്ങൾ.
സുന്ദരഗോപുരം ഈ പടിവാതിലിൽ
എന്നും നിന്നെ കാണ്മോരല്ലേ, ഞങ്ങൾ?
പിന്നെ ഉറ്റുനോക്കീടുന്നതെന്തേ?
വല്ലതും തന്നേച്ചുപോകും, എന്നോർത്തു ഞാൻ
ഉറ്റു നോക്കിയതാണേ/ഉറ്റുനോക്കിയതാണേ.
അല്ലൽപെടുന്നുഞാൻ, ഈ പടിവാതിലിൽ
ഇല്ലാരുമൊന്നു, കൈതാങ്ങുവാനും! ഇല്ലാരും
"ഇല്ലല്ലോ, വെള്ളിയും, പൊന്നും ഞങ്ങൾക്കേതും,
ഉള്ളതു നൽകിടാം; സോദരാ, ഞാൻ
കർത്താവിൻ നാമത്തിൽ ചൊല്ലുന്നു; ഞാനിതാ,
പ്രത്യാശയോടെഴുന്നേൽക്കുക നീ....
പ്രത്യാശയോടെഴുന്നേൽക്കുക നീ!"

* * *

ഒത്തിരി നാളായ് മുടന്തിയാ-യാചകൻ
പത്രോസു നീട്ടിയ കൈപിടിച്ചു;
ആർത്തൂ ചെന്നാദ്യമായ്, അൾത്താരമുന്നിലായ്
പാർത്തൂ നിന്നോരെല്ലാം, സ്തബ്ധരായീ!

* * *

"ഞാനല്ല ചെയ്തതീ, കർമ്മങ്ങളൊക്കയും
താൻ തന്നെ കർത്താവു ചെയ്തത്രേ!
നിങ്ങൾ കഠോരം കുരിശിൽ തറച്ചവൻ,
നിങ്ങളെ സ്നേഹിച്ചോൻ" എന്നു പത്രോസ്.

വേദവിചാരം

# നമ്മുടെ ദൈവം പ്രതികാരത്തിന്റെ ദൈവമോ?



■ ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്

***ചോദ്യം (a) വിശു. മത്തായിയുടെ സുവിശേഷം 22:1-14 വരെയുള്ള വാക്യങ്ങളിൽ, വിവാഹവിരുന്നിന്റെ ഉപമയെക്കുറിച്ചു വിവരിച്ചിരിക്കുന്നു. അവിടെ വിവാഹവസ്ത്രം ധരിക്കാതെ വിരുന്നിനു വന്നവനെ രാജാവ് പുറത്താക്കുന്നു. ഈ പ്രവർത്തി സാധൂകരിക്കത്തക്കതാണോ? ഇതിന് എന്തു ന്യായീകരണമാണുള്ളത്?***

***(b) 94-ാം സങ്കീർത്തന(94:1-2)ത്തിൽ പ്രതികാരത്തിന്റെ ദൈവമായ യഹോവേ, പ്രതികാരത്തിന്റെ ദൈവമേ പ്രകാശിക്കേണമേ," ഇതു പ്രതികാരത്തിനായുള്ള പ്രാർത്ഥനയാണല്ലോ. നമ്മുടെ ദൈവം പ്രതികാരം ചെയ്യുന്ന ദൈവമാണോ? പ്രതികാരത്തിനു വേണ്ടി നമുക്ക് പ്രാർത്ഥിക്കാമോ?***

***അഡ്വ. അന്നമ്മ കുര്യൻ, ഇടപ്പള്ളി***

ഉത്തരം : വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ സ്വർഗ്ഗരാജ്യത്തെ കുറിക്കുന്ന വിവിധ ഉപമകൾ കർത്താവ് പറഞ്ഞിട്ടുള്ളതായി നാം വായിക്കുന്നു. ആയതിൽ ഒന്നാണ് വിവാഹവിരുന്നിന്റെ ഉപമ. സ്വർഗ്ഗരാജ്യത്തെ വിവാഹവിരുന്നിനോട് ഉപമിച്ചിരിക്കുകയാൽ രാജാവിന്റെ നടപടി നീതിയായിട്ടുള്ളതുതന്നെയാണ്. എന്നാൽ കേവലമൊരു വിരുന്നിൽ സംഭവിച്ചകാര്യമായിരുന്നെങ്കിൽ ചോദ്യകർത്താവിന്റെ സംശയം ന്യായമായിട്ടുള്ളതാകുമായിരുന്നു. എന്നാൽ ഈ വിരുന്ന് സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള ഒരു ഉപമ മാത്രമാണ്. ഈ ഉപമ വെളിപ്പെടുത്തിതരുന്ന ഒരു മർമ്മം ഉണ്ട്. "സ്വർഗ്ഗരാജ്യത്തിന്റെ മർമ്മങ്ങളെ അറിവാൻ നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു." (മത്തായി 13:11). എന്ന് പറഞ്ഞുകൊണ്ട് ഉപമകളിലൂടെ കർത്താവ് മർമ്മം വെളിപ്പെടുത്തിതരുകയാണ്.അതെന്താണെന്ന് നോക്കാം.

സ്വർഗ്ഗരാജ്യം മണവാട്ടിയായ സഭയുടെ വാസസ്ഥലമാണ്. സഭയാകട്ടെ മണവാളനായ ക്രിസ്തുവിനെ പ്രതീക്ഷിച്ചുകൊണ്ടാണ് ജീവിക്കുന്നത്. കുഞ്ഞാടിന്റെ (ക്രിസ്തുവിന്റെ) കല്യാണസദ്യക്കു ക്ഷണിക്കപ്പെട്ടവർ ഭാഗ്യവാന്മാർ (വെളി: 19:9). പിതാവാം ദൈവം (ഉപമയിൽ രാജാവ്) തന്റെ ഏക ജാതന്റെ വിവാഹവിരുന്നിലേക്ക് (രക്ഷയിലേക്ക് രാജാവിന്റെ മകന്റെ കല്യാണവിരുന്നിലേക്ക്) സകല സൃഷ്ടികളേയും ക്ഷണിച്ചിരിക്കുന്നു. എന്നാൽ മുന്നമേ ക്ഷണിക്കപ്പെട്ട ഭവനക്കാർ വിരുന്നിലേക്ക് വരുവാൻ -ക്രിസ്തുവിനെ രക്ഷകനായിസ്വീകരിക്കുവാൻ- തയ്യാറാകാതെ വരുമ്പോഴാണ് വഴിത്തലയ്ക്കൽ ചെന്ന് കാണുന്നവരെ ഒക്കെയും കല്യാണത്തിന് വിളിപ്പിൻ എന്നു പറയുന്നതും ദാസന്മാർ പോയി എല്ലാവരെയും വിളിക്കുന്നതും എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. ഇതാണ് കർത്താവ് ശിഷ്യന്മാരെ ഭരമേല്പിച്ച സുവിശേഷ വേല, "സകലജാതികളേയും ശിഷ്യരാക്കിക്കൊൾവിൻ എന്ന കല്പനയുടെ നിവർത്തിതന്നെ. (മത്താ:28:20; മാർക്ക് 16:15).

എന്താണ് വിവാഹവസ്ത്രം? വിവാഹവസ്ത്രം എന്നത് നീതിപ്രവൃത്തികളാകുന്നു. (വെളി: 19:6-9 വയിക്കുക) വിവാഹവിരുന്നിലേക്ക് വിവാഹവസ്ത്രം ധരിച്ച് വരേണ്ടതുപോലെ സ്വർഗ്ഗരാജ്യത്തിലേക്ക് നീതി വസ്ത്രങ്ങൾ ധരിച്ച് മാത്രമേ വരാവൂ. എന്നാൽ വിളിക്കപ്പെട്ടവരിൽ ചലരൊക്കെയും വിശുദ്ധിയില്ലാത്തവരായി കാണപ്പെടും. രാജാവു വന്ന് വിരുന്നിനായിവന്നവരെ പരിശോധിക്കുന്നത് ഉയിർപ്പിനോടു ചേർന്നു വരുന്ന ന്യായവിധിയെക്കാണിക്കുന്നു. കർത്താവ് ഇടത്തും വലത്തുമായി വേർതിരിക്കുന്ന സമയം വരെയും വിശുദ്ധിയില്ലാത്ത ഒരു സമൂഹം സഭയിൽ ഉണ്ടായിരിക്കും. എന്നാൽ അവർ സഭയ്ക്കുള്ളവരായിരിക്കുകയില്ല. പുറത്താക്കപ്പെടേണ്ടവരാണ്. പുതിയ സഭകൾ പറയുന്നതുപോലെ സഭയിപ്പോൾ, ന്യായവിധിവരെ വിശുദ്ധന്മാരുടെ മാത്രം സമൂഹമല്ല. സ്വർഗ്ഗരാജ്യം കടലിൽ ഇടുന്നതും എല്ലാവക മീനും പിടിക്കുന്നതുമായൊരു വലയോട് സദൃശം. നല്ലത് പാത്രങ്ങളിൽ കൂട്ടിവെച്ചു, ചീത്ത എറിഞ്ഞു കളഞ്ഞു. (മത്താ. 13:47-49) ഇതേപോലെ തന്നെ നല്ല വിത്ത് വിതച്ചതിനോട് ചേർന്ന് ദുഷ്ടൻ കളകളെയും വിതച്ചതായി (മത്താ: 13:24-30) നാം വായിക്കുന്നു. ഇവിടെ കളകളെ അവസാനം വരെ നില്ക്കുവാൻ അനുവദിക്കുന്ന യജമാനനെയാണ് നാം കാണുന്നത്. വിവാഹവസ്ത്രം ഇല്ലാതെ വിരുന്നിൽ വന്നവനും കൊള്ളാത്ത മത്സ്യവും ഗോതമ്പിനോട് ചേർന്നു വളരുന്ന കളകളും ഓരേവസ്തുത തന്നെയാണ് വെളിപ്പെടുത്തുന്നത്. ന്യായവിധി നിശ്ചയമായും ഉണ്ട്. ന്യായവിധിക്ക് ശേഷം വിശുദ്ധന്മാർ മാത്രമേ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയുള്ളൂ എന്നാണ് ഈ ഉപമകൾ വെളിപ്പെടുത്തുന്ന മർമ്മം.

**രണ്ടാമത്തെ ചോദ്യത്തിന്റെ ഉത്തരം ചുരുക്കി പറയാം.** പ്രതികാരം എന്ന വാക്ക് മൂലഭാഷയോട് ചേർന്ന് നില്ക്കുന്നതാണെങ്കിലും പ്രതിഫലം എന്ന് ഉപയോഗിക്കുന്നതാണ് ദൈവത്തോടുള്ള ബന്ധത്തിൽ കൂടുതൽ ശരിയായിട്ടുള്ളത്. ഇംഗ്ലീഷിൽ ഈ ഭാഗം ശ്രദ്ധിച്ചാൽ പ്രതികാരം എന്ന സ്ഥാനത്ത്. "AVENGE" എന്നാണ്, "Revenge" എന്നല്ല. ഉപയോഗിച്ചിരിക്കുന്നത് എന്ന് കാണാവുന്നതാണ്. മാത്രമല്ല "ഡംഭികൾക്കു നീ പ്രതികാരം ചെയ്യേണമേ." (സങ്കീ: 94:2-6) എന്നിടത്ത് "pay back to the proud what they deserve" എന്നുമാണ് ഉപയോഗിച്ചിരിക്കുന്നത്. നാം ചെയ്യുന്നത് നല്ലതാണെങ്കിലും തിന്മയാണെങ്കിലും അതിനുസരണമായി പ്രതിഫലം പ്രാപിക്കും എന്നതാണ് അടിസ്ഥാന തലം. ആകയാൽ സങ്കീ: 94:1-2-ൽ പ്രതികാരത്തിന്റെ ദൈവമേയെന്നല്ല ഉപയോഗിക്കേണ്ടത്. നമ്മടെ ദൈവം പ്രതികാരത്തിന്റെ ദൈവമല്ല. എന്നാൽ ഓരോരുത്തനും അവനവന്റെ പ്രവർത്തികൾക്ക് തക്കതുപോലെ പ്രതിഫലം നൽകുന്ന ദൈവമാണ് നമ്മുടെ ദൈവം എന്ന് മറക്കുകയും അരുത്.

പഴയ നിയമ സഭ ദൈവം തങ്ങളുടെ ശത്രുക്കളോട് പ്രതികാരം ചെയ്യുമെന്നാണ് വിശ്വസിച്ചിരുന്നത്. എന്നാൽ എബ്രായഭാഷയിൽ ഇതിനായി ഉപയോഗിച്ചിരിക്കുന്ന പദത്തിന്, പ്രതിഫലം, പ്രതിപകരം, പ്രതികാരം എന്നെല്ലാം അർത്ഥം ഉള്ളതാകുന്നു. ദൈവം ശത്രുക്കളെപ്പോലും സ്നേഹിക്കുന്നവനാണ്, പ്രതികാരം ചെയ്യുന്നവനല്ല. എന്നാൽ ദുഷ്ഠനും ശിഷ്ടനും അവനർഹിക്കുന്ന പ്രതിഫലം നീതിയായി നൽകുന്നവനുമാണ്. ദൈവം സ്നേഹവാനാണ് എന്നതു കൊണ്ട് തിന്മ ചെയ്യുന്നവന് ശിക്ഷ നൽകാത്തവനല്ല. ശിക്ഷയെന്നത് പ്രതികാരമായിട്ടുള്ളതല്ല, നാം ചെയ്യുന്ന പ്രവർത്തികൾക്ക് തക്ക പ്രതിഫലമായിട്ടാണ് നൽകുന്നത്. പഴയനിയമ കാലത്ത് ഈ ശിക്ഷ അപ്പപ്പോൾ നടത്തിയിരുന്നു. ഇന്നാകട്ടെ പാപിയുടെ മാനസാന്തരത്തിനായി ദൈവം കാത്തിരിക്കുകയും ന്യായവിധി തന്റെ ഏകജാതനായ പുത്രനെ ഏല്പിക്കുകയും ചെയ്തിരിക്കുന്നു. നാം പ്രതികാരത്തിനായിട്ടല്ല പ്രതിഫലത്തിനായിട്ടാണ് പ്രാർത്ഥിക്കേണ്ടത്. സ്നേഹവാനായ ദൈവം ആരേയും ശിക്ഷിക്കുകയില്ലയെന്ന പുതിയ വേദശാസ്ത്രം ദൈവനീതിക്ക് യോഗ്യമായതല്ല. Z



# ക്രൈസ്തവസമൂഹവും നിയമപരിഷ്കരണ കമ്മീഷന്റെ നിർദ്ദേശങ്ങളും

■ അഡ്വ. ജോർജ് സഖറിയ എരുത്തിക്കൽ

വ്യക്തിസ്വാതന്ത്ര്യം അംഗീകരിച്ചും അധികാരവിനിയോഗം അധീശത്വത്തിന്റെ അടിച്ചേല്പിക്കലില്ലാതെ നടപ്പാക്കിക്കൊണ്ടുമുള്ള സമീപനരീതി നിലനിർത്തിക്കൊണ്ടുതന്നെ, മൂല്യങ്ങളുടെ പരിരക്ഷണം ഉറപ്പുവരുത്തുന്നതിന് തനതായ സംവിധാനങ്ങൾ ഉള്ള ഒരു ക്രമീകരണമാണ് കേരളത്തിലെ ക്രൈസ്തവ സമൂഹങ്ങൾ പൊതുവിൽ സ്വീകരിച്ചിരിക്കുന്നതെന്ന് ശ്രദ്ധിച്ചാൽ മനസ്സിലാക്കാം. എന്നാൽ ഈ യാഥാർത്ഥ്യത്തെ ശരിയായ അർത്ഥത്തിൽ ഉൾക്കൊള്ളാതെയോ, അല്ലെങ്കിൽ മനഃപൂർവ്വം നിരാകരിച്ചുകൊണ്ടോ ഉള്ള ഒരു സമീപനരീതി ക്രൈസ്തവസമൂഹവുമായി ബന്ധപ്പെട്ട നിയമനിർദ്ദേശങ്ങളിൽ കാണുന്നില്ലേ എന്ന ആശങ്ക വ്യാപകമായി ഉയർത്തുന്നതാണ് സമീപകാലത്ത് കേരളത്തിലെ നിയമപരിഷ്ക്കരണ കമ്മീഷൻ സർക്കാരിന് സമർപ്പിച്ച നിയമനിർമ്മാണ ശുപാർശകളിലെ ചില വ്യവസ്ഥകൾ.

ക്രൈസ്തവസഭാസ്ഥാപനങ്ങൾ വസ്തുക്കൾ എന്നിവയ്ക്കു ട്രസ്റ്റ്, ക്രിസ്ത്യാനികളുടെ വിവാഹങ്ങൾ, ദത്തെടുക്കൽ തുടങ്ങിയവ സംബന്ധിച്ചുള്ള നിയമപരിഷ്ക്കരണ കമ്മീഷന്റെ നിർദ്ദേശങ്ങളാണ് പൊതുവിലും ചുരുക്കത്തിലുമായി ഇവിടെ പ്രതിപാദിക്കുന്നത്.

### ക്രൈസ്തവ സഭാസ്ഥാപനങ്ങൾ വസ്തുക്കൾ ട്രസ്റ്റ് ബിൽ

ക്രൈസ്തവസഭാ സമൂഹങ്ങൾക്ക് അവരുടെ സ്ഥാപനങ്ങളുടെയും വസ്തുക്കളുടെയും കൈകാര്യ കർത്തൃത്വത്തിന് സ്വയമായി ഏർപ്പെടുത്തിയിരിക്കുന്ന സംവിധാനങ്ങളുണ്ടെന്ന് സൂചിപ്പിച്ചുകൊണ്ടും എന്നാൽ വേദപുസ്തകാധിഷ്ഠിതമായി ഒരു ഏകതാന സംവിധാനം നിലവിൽ വരുത്തുന്നതിനായി എന്ന് വിശദീകരിച്ചുകൊണ്ടുമാണ് ക്രൈസ്തവസഭാ സ്ഥാപനങ്ങൾ, വസ്തുക്കൾ ട്രസ്റ്റ് ബില്ലിന്റെ ഉദ്ദേശ്യ-ലക്ഷ്യങ്ങൾ വിവരിച്ചിരിക്കുന്നത്. ഇടവക (Parish), ഭദ്രാസന (Diocese), സംസ്ഥാന (state) തലങ്ങളിലായി രൂപീകൃതമാകേണ്ട ത്രിതലസമിതികളെ സംബന്ധിച്ച വിവരണം, മലങ്കര ഓർത്തഡോക്സ് സഭയിൽ നിലവിലുള്ള ഭരണനിർവ്വഹണ സംവിധാനത്തെ ഓർമ്മിപ്പിക്കുന്നതാണ്. രജിസ്റ്റർ ചെയ്തുള്ള ട്രസ്റ്റിന്റെ നിയന്ത്രണത്തിൽ സഭാസമൂഹങ്ങളുടെ സ്ഥാപനങ്ങളും സ്വത്തുക്കളും ഭരിക്കപ്പെടണമെന്ന നിർദ്ദേശം സുതാര്യഭരണശൈലിക്ക് ഉതകുമെന്ന് തോന്നിക്കുമെങ്കിലും ട്രസ്റ്റിന്റെ പ്രവർത്തനങ്ങളുടെ മേൽ സഭേതര അധികാരകേന്ദ്രങ്ങളുടെ കൈകടത്തലിനുള്ള സാധ്യതക്ക് ഈ ബിൽ കളമൊരുക്കിയേക്കാം എന്ന ചിന്ത പ്രസക്തമാണ്. ഉദാഹരണമായി, ദൈവശാസ്ത്രസംബന്ധിയായ (Theological) കാര്യങ്ങളിൽ ട്രസ്റ്റ് നിയന്ത്രണസമിതിക്ക് ഇടപെടാൻ ഉദ്ദേശ്യമില്ല എന്ന് ബില്ലിന്റെ ആമുഖത്തോടു ചേർന്നുള്ള ഭാഗത്ത് വിവരിക്കുന്നുവെങ്കിലും ബില്ലിന്റെ 20-ാം വകുപ്പിൽ ട്രസ്റ്റിന്റെ അധികാരങ്ങളും കടമകളും വിശദീകരിക്കുന്നിടത്ത് ക്രിസ്തീയവിശ്വാസത്തിന്റെ പഠിപ്പിക്കൽ ഉൾപ്പെടുത്തിയിരിക്കുന്നത് ഫലത്തിൽ ദൈവശാസ്ത്രസംബന്ധിയായ കാര്യങ്ങളിൽ രജിസ്റ്റർ ചെയ്യപ്പെട്ട ട്രസ്റ്റ് സമിതികളുടേയും അവയിലൂടെ പരോക്ഷമായി സഭേതര അധികാരകേന്ദ്രങ്ങളുടേയും ഇടപെടലിനുള്ള സാധ്യത വെളിവാക്കുന്നു.

സഭാസമൂഹങ്ങളിലെ കാര്യനിർവ്വഹണ വിഭാഗങ്ങളുടെ പ്രവർത്തനമേഖലയെ ആത്മികമെന്നും ലൗകികമെന്നും വേർതിരിച്ച് ലൗകികമേഖലയെന്ന് വിശേഷിപ്പിക്കപ്പെടുന്നവയെ ട്രസ്റ്റിന്റെ നിയന്ത്രണത്തിൻ കീഴാക്കുക എന്നത് ഈ ബില്ലിന്റെ പൊതുവായ അന്തഃസത്തയായി കാണാം. എന്നാൽ ലൗകിക-ആത്മീക വേർതിരിവുകളും അവയ്ക്ക് ആധാരമായ സമീപനശൈലിയും സഭാസമൂഹങ്ങൾ പാരമ്പര്യമായി സ്വീകരിച്ചിരിക്കുന്ന നിലപാടുകളോട് എങ്ങനെ പൊരുത്തപ്പെടുന്നുവെന്ന് ഈ ബിൽ വ്യക്തമാക്കുന്നില്ല; അതുകൊണ്ടുതന്നെ, പ്രായോഗികമായി, ട്രസ്റ്റിന്റെ പ്രവർത്തനമേഖലയുടെ വ്യാപ്തി എത്രത്തോളമെന്ന് മനസ്സിലാക്കാൻ അവസരവുമില്ല. ഈ അവസ്ഥ, ബില്ലിന്റെ ഉള്ളടക്കം ദുരുപയോഗം ചെയ്യപ്പെടുവാനുള്ള സാധ്യത വെളിവാക്കുന്നു.

> പൊതുവെ പറഞ്ഞാൽ, തനതും നിയതവുമായ സംവിധാനങ്ങൾ സഭാസ്വത്തുക്കളുടെ കൈകാര്യകർത്തൃത്വത്തിനായി സഭാസമൂഹങ്ങളിൽ നിലവിലിരിക്കേ, സഭാസമൂഹങ്ങളുടെ അടിസ്ഥാനപരമായ കാഴ്ചപ്പാടുകൾക്ക് സാംഗത്യം കല്പിച്ചിട്ടില്ലാത്തതായി വ്യക്തമാക്കപ്പെട്ട ഈ ബിൽ, സഭാസമൂഹങ്ങളുടെ മേൽ അടിച്ചേല്പിക്കുവാനുള്ള ശ്രമം ഭരണകൂടം നടത്തുകയാണോ എന്ന ആശങ്ക വ്യാപകമായി ഉയരുന്നു.

### ക്രൈസ്തവ വിവാഹ ബിൽ

കേരളത്തിലെ വിവിധ ക്രൈസ്തവ വിഭാഗങ്ങളിൽ വിവാഹം സംബന്ധിച്ച വ്യക്തിനിയമങ്ങൾ (Personal laws) നിലവിലില്ലെന്നും സഭാനിയമങ്ങൾക്കനുസൃതമായ വിവാഹമോചന ഉത്തരവിന്റെ അഭാവത്തിൽ രണ്ടാം വിവാഹം സഭയിൽ പലപ്പോഴും അനുവദിക്കാറില്ലെന്നതും പ്രധാന കാരണങ്ങളിൽ ചിലതായി ഉയർത്തിക്കാട്ടിക്കൊണ്ടും വിദേശരാജ്യങ്ങളിലേക്കുള്ള യാത്ര ആവശ്യങ്ങൾക്കു വിവാഹം രജിസ്റ്റർ ചെയ്യേണ്ടതിന്റെ ആവശ്യം ചൂണ്ടിക്കാട്ടിയും കേരളത്തിലെ എല്ലാ പ്രദേശങ്ങളിലെയും ക്രൈസ്തവ സമൂഹങ്ങൾക്ക് പൊതുവിൽ ബാധകമായ ഒരു വിവാഹനിയമത്തിന്റെ പ്രസക്തി വിവരിച്ചുകൊണ്ടുമാണ് ഈ ബില്ലിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ ആമുഖഭാഗത്ത് വിശദീകരിച്ചിരിക്കുന്നത്.

ക്രിസ്ത്യാനികൾ എന്ന വാക്ക് ഈ ബില്ലിന്റെ 3-ാം വകുപ്പിൽ നിർവ്വചിക്കുന്നതിന്, ക്രിസ്തീയ വിഭാഗം (Christian Denomination) എന്ന സംജ്ഞ അടിസ്ഥാനമായി സ്വീകരിച്ചിരിക്കുന്നുവെങ്കിലും പ്രസ്തുത സംജ്ഞയെ നിർവ്വചിച്ചിട്ടില്ല എന്നത് അവ്യക്തതയ്ക്ക് കാരണമാകാം. വിവാഹ രജിസ്ട്രാർക്കോ, അപ്പസ്തോലിക അഭിഷേകം (Episcopal Ordination) ലഭിച്ചവർക്കോ, വിവാഹ രജിസ്ട്രാർ നല്കുന്ന ലൈസൻസ് ഉള്ളവർക്കോ വിവാഹങ്ങൾ നടത്തിക്കൊടുക്കാം എന്ന് 5-ാം വകുപ്പിൽ വ്യവസ്ഥ ചെയ്യുന്നുവെങ്കിലും, അപ്പസ്തോലിക അഭിഷേകം എന്ന ആശയം നിയമപരമായി വ്യാഖ്യാനിക്കപ്പെടേണ്ടതായി വരുന്ന സാഹചര്യങ്ങളുടെ സാദ്ധ്യത പരിഗണിക്കപ്പെട്ടിട്ടില്ല എന്നത് ഒരു നിയമനിർദ്ദേശം എന്ന നിലയിൽ ഈ ബില്ലിന്റെ ഗൗരവമർഹിക്കുന്ന ഒരു തകരാറായി കണക്കാക്കാം.

വിവാഹബന്ധത്തിലേർപ്പെടുന്നതിന് ഉദ്ദേശിക്കുന്നവർ വിവാഹ രജിസ്ട്രാർക്ക് നല്കേണ്ടതായ നോട്ടീസ് സംബന്ധിച്ച വ്യവസ്ഥകൾ അവ്യക്തവും പ്രായോഗികതലത്തിൽ നടപടിക്രമങ്ങളെ ദുരൂഹമാക്കുന്നതുമാണ്. വിവാഹത്തിനു മുമ്പ് ആയതിനെ സംബന്ധിച്ച ആക്ഷേപങ്ങൾ ബോധിപ്പിക്കുന്നതു സംബന്ധിച്ചും അവയിലെ തീർപ്പു കൽപിക്കുന്നതു സംബന്ധിച്ചുമുള്ള ബില്ലിലെ വ്യവസ്ഥകൾ, ആയതിന് അനുവദിച്ചിരിക്കുന്ന സമയക്രമം മുതലായവ പ്രായോഗികതലത്തിൽ വിവാഹം സംബന്ധിച്ച നടപടിക്രമങ്ങൾ ദുരൂഹമാക്കുവാനുള്ള സാദ്ധ്യതയും ഈ ബില്ലിൽ നിന്നു വായിച്ചെടുക്കാം. വിവാഹാനുവാദപത്രം (Certificate for Solemnization of Marriage) സംബന്ധിച്ച വ്യവസ്ഥ വിവാഹനടപടിക്രമങ്ങളെ അനാവശ്യമായി താമസി

പ്പിക്കുവാനുള്ള സാദ്ധ്യതയും വിസ്മരിച്ചുകൂടാ.

പുരോഹിതന്മാരോ ബിഷപ്പുമാരോ വിവാഹം നടത്തിക്കൊടുക്കുന്നതിന് വിസമ്മതം പ്രകടിപ്പിക്കുന്ന സാഹചര്യങ്ങൾ പ്രായോഗിക തലത്തിൽ ഉണ്ടാകാം. എന്നാൽ അത്തരം സാഹചര്യങ്ങളെ നിയമവ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ മാത്രം പരിശോധിക്കുവാൻ അനുവദിക്കുന്ന വ്യവസ്ഥ ഈ ബില്ലിന്റെ അപകടത വെളിവാക്കുന്നു.

വിവാഹ സർട്ടിഫിക്കറ്റ് ബുക്കിൽ തെറ്റുകൾ ഉണ്ടെങ്കിൽ തിരുത്തുവാനുള്ള നടപടിക്രമങ്ങൾ 25-ാം വകുപ്പിൽ വിവരിച്ചിരിക്കുന്നത് വ്യാപകമായി ദുരുപയോഗം ചെയ്യപ്പെട്ടേക്കാം.

ക്രൈസ്തവസമൂഹത്തിൽ ഉൾപ്പെടുന്നവരും അല്ലാത്തവരും തമ്മിലുള്ള വിവാഹവും ക്രൈസ്തവ വിവാഹമായി കണക്കാക്കാമെന്ന് വ്യക്തമാക്കുന്ന ബിൽ (4-ാം വകുപ്പ്), പക്ഷേ വിവാഹ ബന്ധത്തിലേർപ്പെടുന്ന ഏതെങ്കിലും ആളുടെ വ്യക്തി നിയമം (Personal laws) ആ വിവാഹ ബന്ധത്തെ അനുവദിക്കുന്നില്ലെങ്കിൽ ആ വിവാഹം അസാധുവായിരിക്കുമെന്ന് പറയുന്നതിലൂടെ (27-ാം വകുപ്പ്) പരസ്പര വൈരുദ്ധ്യവും ആശയക്കുഴപ്പവും സൃഷ്ടിക്കുന്നു.

കേരളത്തില മുഴുവൻ ക്രൈസ്തവ സമൂഹങ്ങൾക്കും ഒരുപോലെ ബാധകമായ ഒരു നിയമം കൊണ്ടുവരിക എന്ന ലക്ഷ്യം ഉദ്ഘോഷിക്കുന്ന ഈ ബിൽ, വ്യക്തമായ ഘടനാരൂപത്തോടുകൂടിയ വിവാഹ നിയമങ്ങൾ നിലവിലുള്ള സഭാവിഭാഗങ്ങളിലുൾപ്പെടുന്നവർക്കുമേലും അവ്യക്തമായ നിയമനിയന്ത്രണങ്ങൾ അടിച്ചേല്പിക്കുകയല്ലേ എന്ന സംശയം സംഗതമാണ്.

**ക്രൈസ്തവദത്തെടുക്കൽ ബിൽ :**

നിലവിലുള്ള മറ്റു പല നിയമങ്ങളിലെയും വ്യവസ്ഥകളുമായി യോജിക്കാത്ത ചില നിർദ്ദേശങ്ങൾ ഈ ബില്ലിൽ കാണുന്നുവെങ്കിലും പൊതുവെ സ്വീകാര്യമായി കരുതപ്പെടുന്നതാണ് ദത്തെടുക്കൽ സംബന്ധിച്ചുള്ള ഈ നിയമനിർദ്ദേശം. ക്രൈസ്തവ സമൂഹത്തിന് ബാധകമായതും നിയമനിർമ്മാണസഭ (legislature) പാസ്സാക്കിയിട്ടുള്ളതുമായ ഒരു നിയമം ദത്തെടുക്കൽ സംബന്ധിച്ച് നിലവിലില്ലെന്നത് ഈ ബില്ലിന്റെ സ്വീകാര്യതയ്ക്ക് ഒരു പ്രധാന കാരണമാകാം. എന്നിരുന്നാലും, ദത്തെടുക്കപ്പെടുന്ന കുട്ടിക്ക് ലഭിക്കുന്ന വസ്തുക്കളുടെ അവകാശം വിശദീകരിക്കുന്ന വകുപ്പുകളിൽ ചിലത് സാമൂഹ്യനീതിക്ക് വിരുദ്ധവും അത്തരം കുട്ടികൾക്ക് പ്രായപൂർത്തിയാകുമ്പോൾ അനുവദനീയമായ വിവാഹബന്ധങ്ങൾ സംബന്ധിച്ചുള്ള വിശദീകരണങ്ങൾ ദുരൂഹത ജനിപ്പിക്കുന്നവയുമാണ്.

കാതലായ കാരണങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടുന്നതിനുവേണ്ടി, ഈ ബില്ലുകൾ വിശദമായ വിശകലനത്തിന് വിധേയമാക്കുവാൻ ഇടവരുമെന്നു പ്രതീക്ഷിക്കുന്നു.

Z



# നമുക്ക് കുട്ടികളെ സ്നേഹിച്ചു തുടങ്ങാം!

■ പ്രൊഫ. വി.ജെ. ആന്റണി

എല്ലാ മാതാപിതാക്കളും തങ്ങളുടെ മക്കൾ പഠനത്തിലും സൽസ്വഭാവത്തിലും ഉയർന്നു വരണമെന്നാഗ്രഹിക്കുന്നവരാണ്. അതിനുവേണ്ടി അവർ ആത്മാർത്ഥമായി പരിശ്രമിക്കുന്നു. പക്ഷെ മേൽപറഞ്ഞ രണ്ടു ഗുണങ്ങളും തികഞ്ഞ് വളർന്നു വരുന്ന കുട്ടികൾ എത്ര പേരുണ്ട്? ചെറിയൊരു ശതമാനം മാത്രം!

കുട്ടികളുടെ നല്ല ഭാവിക്കുവേണ്ടി മാതാപിതാക്കൾ സഹിക്കുന്ന ബുദ്ധിമുട്ടുകൾ ചില്ലറയല്ല. അവരുടെ വിദ്യാഭ്യാസത്തിനായി അവരും ഗവൺമെന്റും ചിലവാക്കുന്ന പണം എത്രയോ കോടികളാണ്! എന്നിട്ടും കേരളത്തിന്റെ ഇന്നത്തെ അവസ്ഥ എന്താണ്?

നൂറുശതമാനം സാക്ഷരത നേടാൻ നമുക്ക് കഴിഞ്ഞത് അഭിനന്ദനാർഹമാണ്. ഇതിനൊപ്പം മറ്റുപലതിലും നാം അന്യസംസ്ഥാനങ്ങളെ പിന്നിലാക്കിയിരിക്കുന്നു. മദ്യപാനം, ആത്മഹത്യ, മനോരോഗങ്ങൾ, തൊഴിലില്ലായ്മ തുടങ്ങി പലതിലും നാമല്ലേ മുന്നിൽ? അഴിമതിക്കും വർഗ്ഗീയതയ്ക്കും സ്വജനപക്ഷപാതത്തിനും സ്ത്രീ പീഡനത്തിനും നാം ഒട്ടും പിന്നിലല്ലല്ലോ? വിവാഹമോചനം ക്രമാതീതമായി ഉയർന്നു കൊണ്ടിരിക്കുകയാണ്. വിദ്യാഭ്യാസം ലഭിയ്ക്കുന്നതിനനുസരിച്ച് ഇവയെല്ലാം കുറയേണ്ടതല്ലെ? അപ്പോൾ എവിടെയോ ഒരു പന്തികേടുണ്ടല്ലൊ? അതിലേക്ക് വിരൽ ചൂണ്ടുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

മനശാസ്ത്രത്തിന്റെ ഉള്ളറകളിലേക്ക് ഇറങ്ങിച്ചെന്നാൽ മേൽപറഞ്ഞതിന് ഉത്തരം ലഭിക്കും. എന്റെ 32 വർഷത്തെ അദ്ധ്യാപന പരിചയവും 29 വർഷത്തെ കൗൺസലിംഗ് അനുഭവങ്ങളും എന്നെ കൊണ്ടെത്തിച്ചത് ഒരു യാഥാർത്ഥ്യത്തിലേക്കാണ്: മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും അജ്ഞതയും കുട്ടികളോടുള്ള സ്നേഹക്കുറവുമാണ് എല്ലാ പ്രശ്നങ്ങൾക്കും പ്രധാനകാരണം! വിശ്വസിക്കുവാൻ പ്രയാസം തോന്നിയേക്കാം! എന്നാൽ അതാണ് സത്യം. ഇതിനു പുറമെ മാദ്ധ്യമങ്ങൾ പടച്ചുവിടുന്ന സിനിമകളും സീരിയലുകളും മറ്റുപല പരിപാടികളും നമ്മുടെ കുട്ടികളെ തെറ്റും ശരിയും തിരിച്ചറിയാത്ത അവസ്ഥയിലെത്തിച്ചിരിക്കുന്നു. പുകവലിയും മദ്യപാനവും സ്ത്രീ പീഡനവും ആത്മഹത്യയും വ്യഭിചാരവും കൊല്ലും കൊലയുമെല്ലാം നമ്മുടെ മക്കൾ ഹൃദിസ്ഥമാക്കിക്കഴിഞ്ഞു. കലയുടെയും അഭിപ്രായ സ്വാതന്ത്ര്യത്തിന്റെയും പരസ്യത്തിന്റെയും മറവിൽ ആർക്കും എന്തും കാണിക്കാമെന്ന നിലയിലാണ് കാര്യങ്ങളുടെ പോക്ക്. ഇതിനെല്ലാം കടിഞ്ഞാണിടുവാൻ ബന്ധപ്പെട്ടവർ മുന്നോട്ട് വന്നില്ലെങ്കിൽ നമ്മുടെ കുട്ടികൾ കുടുംബത്തിനും നാടിനും അവർക്ക് തന്നെയും ഒരു ശാപമായി വളർന്നു വരുമെന്നതിൽ തർക്കമില്ല. മനശാസ്ത്രത്തിന്റെ അകത്തളങ്ങളിലിരുന്ന് ഇതെല്ലാം വീക്ഷിക്കുമ്പോഴാണ് ഇതിന്റെയെല്ലാം ഭയാനകത മനസ്സിലാവുക.

ഇനി മാതാപിതാക്കളിലേക്ക് കടക്കാം. ഇന്നത്തെ മാതാപിതാക്കൾക്ക് ഒരൊറ്റ ചിന്തയേയുള്ളു. 'എന്റെ കുട്ടി പഠിച്ച് വലുതായി നല്ല ജോലിയിൽ പ്രവേശിച്ച് നല്ലൊരു വിവാഹവും കഴിച്ച് സുഖമായി ജീവിക്കണം.' ഇവിടെയെല്ലാം ലക്ഷ്യം പണം സമ്പാദിക്കലാണ്. പണമുണ്ടായാൽ ജീവിതം സുഖപ്രദമാകുമെന്ന് നാം വിശ്വസിച്ചുപോയിരിക്കുന്നു. പണം വേണം. പക്ഷെ പണം എത്ര ചിലവാക്കിയാലും മനശാന്തി എന്നത് വാങ്ങാൻ കിട്ടുന്ന സാധനമല്ല എന്ന സത്യം നാം ഓർക്കാറില്ല. ഓർത്താലും അത് അംഗീകരിക്കാൻ നമ്മുടെ മനസ്സ് സമ്മതിച്ചെന്ന് വരില്ല. പണം എത്ര ഉണ്ടായാലും മാതാപിതാക്കളും മക്കളും തമ്മിലുള്ള ബന്ധത്തെ ആശ്രയിച്ചിരിക്കും മക്കളുടെ ഭാവി.

ഞാൻ ഈ ലേഖനം എഴുതിക്കൊണ്ടിരിക്കുമ്പോൾ ഒരമ്മ പതിനൊന്നാം ക്ലാസിൽ പഠിക്കുന്ന മകളെയും കൊണ്ട് എന്റെ അടുക്കൽ വന്നു. അവളെ നമുക്ക് ലക്ഷ്മി എന്ന് വിളിക്കാം. അമ്മ പറഞ്ഞതിന്റെ രത്നച്ചുരുക്കമിതാണ്:

കുഞ്ഞിന് ഒരു വയസുള്ളപ്പോൾ അച്ഛനും അമ്മയും തമ്മിൽ പിരിഞ്ഞു. പിന്നീട് അച്ഛനെ കുട്ടി കണ്ടിട്ടില്ല. അച്ഛന്റെ ഒരു ഫോട്ടോ പോലും വീട്ടിലില്ല. അമ്മയ്ക്ക്

ഉയർന്ന ശമ്പളം ലഭിയ്ക്കുന്ന ജോലിയുണ്ട്. പണത്തിന് ഒരു ബുദ്ധിമുട്ടും ഇല്ല. കൂടാതെ പിതൃസ്വത്തായി ലഭിച്ച കോടികൾ വിലമതിയ്ക്കുന്ന കെട്ടിടങ്ങളുണ്ട്. 9-ാം ക്ലാസ് വരെ അവൾ ക്ലാസിലെ ഏറ്റവും നന്നായി പഠിച്ചിരുന്ന കുട്ടിയായിരുന്നു. നല്ല അനുസരണയുള്ള കുട്ടി. അമ്മ പറയുന്നതുവിട്ട് ഒന്നും ചെയ്യില്ല. ഒമ്പതാം ക്ലാസിന്റെ അവസാനമായപ്പോൾ ആകെ മാറ്റങ്ങളായി. പഠനം മോശമായിത്തുടങ്ങി. പത്താംക്ലാസിൽ വെറും അറുപതുശതമാനം മാർക്ക് കിട്ടി പാസായി. വേണമെന്നുവച്ചാൽ തൊണ്ണൂറ്റി അഞ്ചു ശതമാനമെങ്കിലും വാങ്ങാൻ കഴിയുന്ന കുട്ടിയാണവൾ. പതിനൊന്നാം ക്ലാസിൽ എത്തിയതോടെ മൊത്തം തലതിരിഞ്ഞു. പുസ്തകം കൈകൊണ്ട് തൊടാതെയായി. അമ്മയുമായി യുദ്ധം പ്രഖ്യാപിച്ചു. "എടീ, പോടീ" തുടങ്ങിയ വിളികളായി. ഈയിടെ അമ്മയുടെ കരണത്തടിച്ചു! സ്കൂളിൽ പോക്ക് നിർത്തിയിട്ട് രണ്ടു മാസത്തിലേറെയായി. മൊബൈൽ ഫോണിൽ ആൺകുട്ടികളുമായി സ്ഥിരം സംസാരിച്ചുകൊണ്ടിരിക്കും. അതും പാതിരായ്ക്ക്.

അണപൊട്ടി ഒഴുകുന്ന കണ്ണുനീർ ഒപ്പിക്കൊണ്ട്, അമ്മ പറഞ്ഞു നിർത്തി, "സാർ ഞാൻ എന്തു തെറ്റാണവളോട് ചെയ്തത്? അവളെ സ്നേഹിച്ചു വളർത്തിയതാണോ തെറ്റ്. ചോദിച്ചതെല്ലാം വാങ്ങിക്കൊടുത്തതാണോ തെറ്റ്? അവൾക്കുവേണ്ടി മാത്രമാണ് സാർ ഞാൻ ജീവിക്കുന്നത്. എന്നിട്ടവൾ എന്നോടിത് ചെയ്തല്ലൊ. ഈശ്വരാ, എന്നെ വേഗം അങ്ങോട്ട് എടുക്കണെ!"

പിന്നീട് കുട്ടിയെ ഒറ്റയ്ക്കിരുത്തി ചോദിച്ചപ്പോൾ അവൾ അവളുടെ കഥ പറഞ്ഞു: എന്നെ നേഴ്സറി ക്ലാസ് മുതൽ എട്ടാം ക്ലാസ് വരെ അമ്മ എന്നും വൈകുന്നേരം ഇരുത്തി പഠിപ്പിച്ചിരുന്നു. പഠനം അഞ്ചു മണി മുതൽ എട്ടൊമ്പത് മണി വരെ നീളും. ഒന്ന് വിശ്രമിക്കാനോ കളിക്കാനൊ ടി.വി. കാണാനൊ സമ്മതിച്ചിരുന്നില്ല. പഠിക്ക്, പഠിക്ക് എന്നല്ലാതെ അമ്മയ്ക്ക് മറ്റൊന്നും പറയാനുണ്ടായിരുന്നില്ല. അമ്മ എന്നെ തല്ലും ചീത്ത പറയും ശപിയ്ക്കും താരതമ്യപ്പെടുത്തും ഭയപ്പെടുത്തും. എന്തെങ്കിലും വാങ്ങിത്തരണമെങ്കിൽ രണ്ടാഴ്ച പുറകെ നടക്കണം. പ്രോഗ്രസ് കാർഡ് കിട്ടുന്ന ദിവസങ്ങൾ എനിക്കിന്നും പേടിസ്വപ്നമാണ്. സ്നേഹലാളനകളൊന്നും ഞാൻ അനുഭവിച്ചിട്ടില്ല. ഇടയ്ക്കിടെ വീട്ടിൽ വന്ന് പോകുന്ന അച്ഛമ്മയാണ് അല്പമെങ്കിലും എന്നെ സ്നേഹിച്ചിട്ടുള്ളത്. ആ കടപ്പാട് ഞാൻ ഒരിക്കലും മറക്കില്ല. അമ്മയോടുള്ള കോപം ഞാൻ ഒൻപതാം ക്ലാസ് വരെ മനസിൽ അടക്കിവച്ചിരുന്നു. പിന്നീടാണ് എനിയ്ക്ക് ധൈര്യം വന്നത്. പിന്നെ മുതലും പലിശയും കൂട്ടി അങ്ങ് കൊടുത്തു. ഒരച്ഛൻ ഉണ്ടായിരുന്നെങ്കിൽ എന്ന് ഞാൻ എന്നും ഓർക്കുമായിരുന്നു. മക്കളെ തല്ലുന്നതും ചീത്തവിളിക്കുന്നതും പഠിപ്പിക്കുന്നതുമാണോ സാറെ സ്നേഹം? (കരഞ്ഞുകൊണ്ട്) എനിക്കുമാത്രം ഈ ദുർഗതി വന്നല്ലൊ ദൈവമെ"!

മേൽപറഞ്ഞത് ഒരു ലക്ഷ്മിയുടെ മാത്രം കഥയല്ല. ഇങ്ങനെ എത്രയോ കുട്ടികൾ മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും സ്നേഹത്തിനുവേണ്ടി ദാഹിക്കുന്നു!

ഇന്ന് നല്ലൊരു ശതമാനം കുടുംബങ്ങളിലെയും അവസ്ഥ മേൽപറഞ്ഞതാണ്. പഠനം എന്നതൊഴികെ മറ്റൊന്നും വീടുകളിൽ കേൾക്കാനില്ല. നേഴ്സറി ക്ലാസിൽ വച്ചു തന്നെ എൻട്രൻസ് കോച്ചിംഗ് ആരംഭിക്കുകയായി! മാതാപിതാക്കൾ ഭ്രാന്ത്പിടിച്ച പോലെയാണ് കുട്ടികളെ പഠിപ്പിക്കുന്നത്. പലരും ചോദിക്കാറുണ്ട്, "ചെറിയ ക്ലാസുകളിൽ മോശമായാൽ വലിയ ക്ലാസുകളിലെ സ്ഥിതി എന്തായിരിയ്ക്കും!

വലിയൊരു തെറ്റിദ്ധാരണയാണിത്. ചെറിയ ക്ലാസുകളിൽ പഠനത്തിലും മത്സരങ്ങളിലും ഒന്നാമതായതു കൊണ്ട് മാത്രം കുട്ടികൾക്ക് യാതൊരു പ്രയോജനവുമില്ല. മാതാപിതാക്കൾക്ക് അഭിമാനിക്കാമെന്ന് മാത്രം. നേരെമറിച്ച് വലിയ ദൂഷ്യമാണ് സംഭവിയ്ക്കാൻ സാധ്യത. കാരണമിതാണ്. എത്ര മാത്രം ബുദ്ധിമുട്ടിയാലാണ് ക്ലാസ് ഫസ്റ്റ് ആകുക! ഒരിക്കൽ ഒന്നാമതായാൽ പിന്നെ അതിനെക്കാൾ താഴെ പോകാൻ ആരെങ്കിലും സമ്മതിക്കുമോ? ഫലമോ നിരന്തരം പഠനം മാത്രം. കളി, ചിരി, തുടങ്ങിയവ ഒന്നും ആ കുട്ടിക്ക് വിധിച്ചിട്ടില്ല. തന്റെ ദുർവിധിയെയും പഴിച്ചുകൊണ്ട്, പഠനത്തെയും അദ്ധ്യാപകരെയും മാതാപിതാക്കളെയും വെറുത്തുകൊണ്ടായിരിക്കും അവർ വളരുക. ഒന്ന് എതിർക്കാൻ നോക്കിയാലോ? പിന്നെ പറയേണ്ടതില്ലല്ലൊ. ഈ വെറുപ്പും വൈരാഗ്യവുമൊക്കെ പുറത്തുവരുന്നത് ടീനേജിൽ എത്തുമ്പോഴായിരിയ്ക്കും. അപ്പോഴാണ് ധൈര്യം ലഭിയ്ക്കുന്നത്. പിന്നെ, ആനയ്ക്ക് മദം പൊട്ടുന്നപോലെ, ഒരു ദിവസം മാതാപിതാക്കളെ അത്ഭുതപ്പെടുത്തുമാറ് അവർ പൊട്ടിത്തെറിക്കും. അതോടെ എല്ലാം കഴിഞ്ഞു. പിന്നെ നാശത്തിന്റെ പാതയിലേക്കാണവർ ചെന്നെത്തുന്നത്.

പല കുട്ടികളും ഈ പ്രായത്തിൽ മോശമായ കൂട്ടുകെട്ടിലേക്ക് ചെന്ന്ചാടും. കാരണം അവർക്ക് വീടും വീട്ടുകാരും അന്യമാണ്. ഇതെല്ലാം അവസാനം അവരെ നാശത്തിലേക്കാണ് കൊണ്ടെത്തിക്കുക എന്ന സത്യം അവർ അറിഞ്ഞെന്ന് വരില്ല. അഥവാ അറിഞ്ഞാൽ തന്നെ അവർക്കത് അപ്പോൾ പ്രശ്നമായി തോന്നുകയുമില്ല.

ഇനി സൽസ്വഭാവികളായ കുട്ടികളുടെ കാര്യമെടുക്കാം. അവർ ധാരാളം സ്നേഹം ലഭിച്ച് വളർന്നവരായിരിക്കും. ഇത് പറയുമ്പോൾ പല മാതാപിതാക്കളും നെറ്റിചുളിച്ചേക്കാം. "മക്കളെ സ്നേഹിക്കാത്ത മാതാപിതാക്കൾ ഉണ്ടാകുമൊ" എന്ന് ചോദിച്ചേക്കാം. ഉണ്ടെന്നതാണ് ഉത്തരം. ഇത് മനസിലാകണമെങ്കിൽ സ്നേഹം എന്ന വാക്കിന്റെ ശരിയായ അർത്ഥം നാം ഗ്രഹിക്കണം. ഈ ഭൂമുഖത്തുള്ള മനുഷ്യരിൽ തൊണ്ണൂറ്റി ഒൻപത് ശതമാനം പേർക്കും ഈ വാക്കിന്റെ ശരിയായ അർത്ഥം അറിയില്ല എന്ന് പറഞ്ഞാൽ വിശ്വസിക്കാൻ ബുദ്ധിമുട്ടായിരിക്കും. ഏതായാലും സ്നേഹമെന്നാൽ എന്താണെന്ന് അല്പം ആഴത്തിൽ പരിശോധിക്കാം.

മറ്റൊരാൾക്ക് നല്ലത് വരണമെന്നുള്ള നമ്മുടെ ആഗ്രഹമാണ് സ്നേഹം എന്നാണ് ബഹുഭൂരിപക്ഷം പേരും വിശ്വസിക്കുന്നത്. ഇത് തെറ്റാണ്. ഈ ആഗ്രഹത്തിന്റെ പേര് സ്നേഹമെന്നല്ല ഇഷ്ടം എന്നാണ്. നമ്മുടെ ഉള്ളിൽ മറ്റുള്ളവരെ പറ്റി തോന്നുന്ന കാര്യങ്ങൾ, അവ എത്ര നല്ലതായാലും അവ ഇഷ്ടങ്ങൾ മാത്രമാണ്. സ്നേഹമേയല്ല. പിന്നെ സ്നേഹമെന്താണ്? മറ്റുള്ളവർക്ക് നല്ല അനുഭവങ്ങൾ നല്കുന്ന പ്രവൃത്തിയാണ് സ്നേഹം. സ്നേഹം എന്നത് ചിന്തയല്ല. ഒരു പ്രവൃത്തിയാണ്. ഒരു നല്ല വാക്ക്, ഒരു നോട്ടം, ഒരു ആംഗ്യം, ഒരു നല്ല കാര്യം ചെയ്യൽ തുടങ്ങിയവയെല്ലാം സ്നേഹമാണ്. ആഗ്രഹങ്ങൾ സ്നേഹമല്ല. കാരണം നാം ആഗ്രഹിച്ചതുകൊണ്ട് മറ്റുള്ളവർക്ക് ഒരു ഗുണവും ലഭിക്കുന്നില്ലല്ലൊ. "എന്റെ ഉള്ളിൽ സ്നേഹമുണ്ട്" എന്നുപറയുന്നത് ശരിയല്ല. "ഇഷ്ടമുണ്ട്' എന്നുപറയുന്നത് മാത്രമാണ് ശരി. പക്ഷെ നമ്മുടെ ഉള്ളിൽ തോന്നുന്നത് സ്നേഹമെന്നാണ് എല്ലാവരും കരുതുന്നത്. ഒരാളെ വേദനിപ്പിച്ചിട്ട് അത് സ്നേഹം കൊണ്ട് ചെയ്തതാണെന്ന് പറയുന്നവരാണ് നമ്മൾ. വേദനിപ്പിച്ചാൽ ആരായാലും അകന്നുപോകും. സ്നേഹിച്ചാൽ (നല്ലത് ചെയ്താൽ) അടുക്കുകയും ചെയ്യും.

മാതാപിതാക്കളും മക്കളും തമ്മിൽ ഉണ്ടാകേണ്ടത് ഈ സ്നേഹബന്ധമാണ്. മേൽപറഞ്ഞ കഥയിൽ അമ്മയും മകളും തമ്മിൽ ഇപ്രകാരം ഒരു ബന്ധം ഉടലെടുത്തിരുന്നില്ല. കാരണം അമ്മ മകൾക്ക് നല്കിയത് മിക്കവാറും വേദനകളായിരുന്നു. തീരെ ചെറിയ പ്രായം മുതൽ കുട്ടി അനുഭവിച്ച വേദനകൾ ഒരഗ്നിപർവ്വതം പോലെ പുകഞ്ഞ് അവസാനം പൊട്ടിത്തെറിച്ച കഥയാണ് നാം കണ്ടത്.

മാതാപിതാക്കളെ പോലെ തന്നെ പ്രാധാന്യം അദ്ധ്യാപകർക്കുമുണ്ട്. സ്നേഹിക്കുന്ന അദ്ധ്യാപകരെ ലഭിയ്ക്കുന്ന കുട്ടികൾ ഭാഗ്യമുള്ളവരാണ്. ഞാൻ മുതിർന്നവരിൽ നടത്തിയ പഠനങ്ങളിൽ നിന്ന് ഞെട്ടിക്കുന്ന ചില കണക്കുകളാണ് ലഭിച്ചിട്ടുള്ളത്. 'നിങ്ങളെ യഥാർത്ഥത്തിൽ സ്നേഹിച്ചിട്ടുള്ള അദ്ധ്യാപകർ എത്ര ശതമാനം വരു'മെന്ന ചോദ്യത്തിന് കിട്ടിയ ശരാശരി ഉത്തരം ഇരുപത് ശതമാനത്തിൽ താഴെ എന്നാണ്!

എന്റെ അഭിപ്രായത്തിൽ അദ്ധ്യാപകർക്ക്

അഞ്ച് കടമകളാണുള്ളത്. 1. കുട്ടികളെ സ്നേഹിക്കുക. 2. കുട്ടികളെ സ്നേഹിക്കുക 3. കുട്ടികളെ സ്നേഹിക്കുക. 4. അവരെ പ്രചോദിപ്പിക്കുക (Motivate) 5. കുട്ടികളെ പഠിപ്പിക്കുക.

ഭൂരിഭാഗം അദ്ധ്യാപകരും അഞ്ചാമത്തെത് മാത്രം നിറവേറ്റുന്നവരാണെന്നതാണ് സത്യം. അതുകൊണ്ടാണല്ലോ ഇരുപതു ശതമാനം എന്ന കണക്ക് വന്നത്. എന്റെ സ്വന്തം അനുഭവം പറഞ്ഞാൽ എന്റെ മനസിൽ ഞാൻ എന്നും മറക്കാതെ സൂക്ഷിക്കുന്നത് മൂന്ന് അധ്യാപകരെ മാത്രമാണ്.

ആരെയും കുറ്റം പറയുകയല്ല. ഇന്നത്തെ വ്യവസ്ഥിതി ഇതാണ്. എങ്ങിനെയെങ്കിലും കുട്ടികളെ പഠിപ്പിച്ചെടുക്കുക. മാതാപിതാക്കൾക്ക് വേണ്ടതും അതു തന്നെയാണ്. കുട്ടികൾ പഠനത്തിൽ മോശമായാൽ അദ്ധ്യാപകർക്കാണല്ലോ കുറ്റം. സ്കൂളിന്റെ സൽപേരിന് കളങ്കം തട്ടുമല്ലോ. അപ്പോൾ അദ്ധ്യാപകരെയും പഴിച്ചിട്ട് കാര്യമില്ല. എങ്ങിനെയെങ്കിലും നൂറുമേനി വിളയിച്ചെടുക്കണം. അല്ലെങ്കിൽ സ്കൂളിനു തന്നെ ഭീഷണിയാണ് എന്നതാണ് അവസ്ഥ.

മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും സ്നേഹമേറ്റ് വളരുന്ന കുട്ടികൾ സൽസ്വഭാവികളാകുമെന്നതിൽ തർക്കമില്ല. അവർ നാടിന് ഒരു മുതൽക്കൂട്ടായിരിക്കുകയും ചെയ്യും.

ചെറിയ ക്ലാസുകളിൽ കുട്ടികൾ ധാരാളം കളിക്കട്ടെ. ചിരിക്കട്ടെ. തുള്ളിച്ചാടട്ടെ. അപ്പോൾ അവർ സ്കൂളിനെയും അധ്യാപകരെയും മാതാപിതാക്കളെയും ഇഷ്ടപ്പെടാനിടയാകും. വലിയ ക്ലാസുകളിലേക്ക് കയറുന്നതോടെ പഠനം കൂട്ടിക്കൂട്ടി കൊണ്ടുവന്നാൽ മതി. നേഴ്സറി ക്ലാസുകളിൽ ഒരു എൺപതു ശതമാനമെങ്കിലും സമയം കളിയും മറ്റുമാണ് കുട്ടികൾക്ക് വേണ്ടത്. പല നാടുകളിലും അഞ്ചാം ക്ലാസ് വരെ പുസ്തകം വീട്ടിൽ കൊണ്ടുവരാതെ സ്കൂളിൽ തന്നെയാണ് സൂക്ഷിക്കുക. പരീക്ഷയൊ ഹോംവർക്കൊ ഒന്നുമില്ല. കുട്ടികൾ ഭയത്തിന്റെ നിഴലിൽ വളരാൻ പാടില്ല എന്നതാണ് പ്രധാനതത്വം. മാതാപിതാക്കൾക്കും സമാധാനമായി ഉറങ്ങാം. കേരളത്തിലെ ചില സ്കൂളുകളിൽ ഈ രീതി പരീക്ഷിച്ചു തുടങ്ങിയതായി കേൾക്കുന്നത് സന്തോഷം നല്കുന്ന വാർത്തയാണ്.

ചുരുക്കിപ്പറഞ്ഞാൽ നമ്മുടെ കുട്ടികൾ പഠനത്തിലും സൽസ്വഭാവത്തിലും വളരണമെങ്കിൽ അവരുമായി നല്ല ആത്മബന്ധം വളർത്തിയേ പറ്റൂ. അതിന് അവരെ സ്നേഹിക്കണം. നമ്മുടെ മനസിൽ അവരെപ്പറ്റി ചിന്തിക്കുന്നത് സ്നേഹമല്ല എന്നകാര്യം പ്രത്യേകം ഓർക്കുക. അവരുടെ മനസിന് സുഖം നൽകുന്ന കാര്യങ്ങൾ പറയുകയും പ്രവർത്തിക്കുകയും ചെയ്യണമെന്നർത്ഥം. ഒരുദാഹരണമെടുക്കാം.

ഒരാൾ ഒരു ചെടി വളർത്തുന്നു എന്നു കരുതുക. ചെടിയെ വളരെ ഇഷ്ടമാണയാൾക്ക്. ആ ചെടിയെപ്പറ്റി ഓർത്ത് അയാൾ എത്ര സന്തോഷിച്ചാലും, ചെടി നന്നായി വളർന്നു വരാൻ എത്ര ആഗ്രഹിച്ചാലും ചെടിയെ എത്ര നേരം നോക്കിനിന്നാലും ചെടിക്ക് വല്ല പ്രയോജനവുമുണ്ടോ? ഇതൊന്നും ചെടിയെ സ്നേഹിക്കലല്ല. ഇഷ്ടപ്പെടലാണ്. ചെടിയെ സ്നേഹിക്കുക എന്നത് ചെടിക്ക് വെള്ളവും വളവുമൊക്കെ നല്കലാണ്. ഇവിടെ നല്കുക എന്ന വാക്കിനാണ് പ്രാധാന്യം. ഇപ്രകാരമാണ് മനുഷ്യരുടെ കാര്യവും. മറ്റൊരാളെപ്പറ്റി എത്ര ചിന്തിച്ചാലും അത് സ്നേഹമാകില്ല. ഇഷ്ടം മാത്രമാണ്. ഈ ഇഷ്ടത്തെയാണ് നാം തെറ്റിദ്ധരിച്ച് സ്നേഹമെന്ന് സാധാരണയായി വിളിക്കാറ്. പല മാതാപിതാക്കളും പറയുന്നത് കേട്ടിട്ടുണ്ട്: "എന്റെ ഹൃദയം മക്കളോടുള്ള സ്നേഹം നിറഞ്ഞ് കവിഞ്ഞൊഴുകുകയാണ്!" ഒരു കാര്യം നാം ഓർക്കണം. ഉള്ളിൽ തോന്നുന്നതൊന്നും സ്നേഹമല്ല. അത് ഇഷ്ടം മാത്രമാണ്. ഇഷ്ടം പ്രകടിപ്പിക്കുമ്പോൾ മാത്രമാണ് സ്നേഹമാകുക.

കുട്ടികൾക്ക് ഏറ്റവും കൂടുതൽ ലാളന കിട്ടേണ്ടത് ജനിച്ച നിമിഷം മുതൽ ഏകദേശം ആറുവയസുവരെയുള്ള പ്രായത്തിലാണ്. കാരണം ഈ പ്രായത്തിൽ ഉണ്ടാകുന്ന അനുഭവങ്ങൾ തലച്ചോറിൽ ആഴത്തിൽ പതിയുന്നു. ഇതിൽ ആദ്യത്തെ മൂന്നുവർഷത്തെ അനുഭവങ്ങൾ വളരെ ആഴത്തിൽ പതിയുന്നു. ഏറ്റവും ശക്തമായി പതിയുന്നത് ഒരു വയസിന് മുൻപുള്ള അനുഭവങ്ങളാണ്! ഇതൊന്നും കുട്ടി വലുതാകുമ്പോൾ ഓർമ്മിച്ചെന്ന് വരില്ല. പക്ഷെ ഇവ ആ വ്യക്തിയെ എന്നും സ്വാധീനിച്ചുകൊണ്ടിരിക്കും. ഒരു വ്യക്തിയുടെ സ്വഭാവം നിർണ്ണയിക്കുന്നത് പ്രധാനമായും ആറു വയസിനു മുൻപുള്ള അനുഭവങ്ങളാണ്. ആ അനുഭവങ്ങൾ അധികവും വേദനാജനകമാണെങ്കിൽ ഭാവിയിൽ അയാൾ മറ്റുള്ളവർക്കും പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കും. അറിഞ്ഞുകൊണ്ട് ചെയ്യുന്നതല്ല. പ്രത്യുത അപ്രകാരം ചെയ്യുവാൻ അബോധമനസ്സ് ശക്തമായ പ്രേരണ ചെലുത്തിക്കൊണ്ടിരിക്കും.

കുട്ടികളെ ധാരാളമായി ലാളിച്ചു വളർത്തണം. ശാരീരികപീഡനങ്ങൾ, ശക്തമായ വഴക്ക് പറച്ചിൽ, കളിയാക്കൽ, ഭയപ്പെടുത്തൽ, ശാപവാക്കുകൾ, താരതമ്യപ്പെടുത്തൽ, പൊക്കം, വണ്ണം, നിറം, ഭംഗി തുടങ്ങിയവയെ പറ്റി മോശമായി പറയൽ തുടങ്ങിയവയെല്ലാം കുട്ടികൾക്ക് ഏറെ ദൂഷ്യം ചെയ്യും. പക്ഷെ മാതാപിതാക്കൾക്കും അധ്യാപകർക്കും പൊതുവെ ഇക്കാര്യത്തിൽ വലിയ അറിവില്ലെന്നതാണ് വാസ്തവം. ഈ അജ്ഞതയാണ് ഭൂരിപക്ഷം കുട്ടികളുടെയും പ്രശ്നങ്ങൾക്ക് പ്രധാന കാരണവും.

'കുട്ടികൾ തെറ്റുചെയ്താൽ ശിക്ഷിക്കേണ്ടതല്ലെ' എന്ന് ചോദിച്ചേക്കാം. ഉത്തരമിതാണ്. തെറ്റാണെങ്കിൽ അത് പറഞ്ഞു മനസിലാക്കേണ്ടത് നമ്മുടെ കടമയാണ്. കഴിയുന്നതും ശാന്തമായി തെറ്റുകൾ മനസിലാക്കിക്കൊടുക്കുകയാണ് വേണ്ടത്. കടുത്ത ശിക്ഷകൾ അവരിൽ വൈരാഗ്യം ഉളവാക്കും. അവർ വലുതാകുമ്പോൾ ഇവ പുറത്തുവരികയും ചെയ്യാം. ഒരു സത്യം നാം മനസ്സിലാക്കുന്നത് നല്ലതാണ്. ലോകത്തിലെ എല്ലാ ഗുണ്ടകളും ഭീകരന്മാരും അപ്രകാരം ആയിത്തീർന്നത് ചെറുപ്പത്തിൽ (ആറുവയസിന് മുമ്പ്) സ്നേഹം കിട്ടാതിരുന്നതുകൊണ്ടാണ്! ഇതുപോലെ തന്നെ ഭൂരിപക്ഷം ആത്മഹത്യകളും ആറുവയസിന് മുൻപുള്ള ഒരു തീരുമാനത്തിന്റെ പൂർത്തീകരണമാണെന്ന് പറഞ്ഞാൽ ആരും വിശ്വസിച്ചെന്ന് വരില്ല. പക്ഷെ മനശാസ്ത്രത്തിലെ ഗവേഷണങ്ങൾ പഠിപ്പിക്കുന്ന പാഠമാണിതെല്ലാം.

ഈ ലേഖനം വായിച്ചവരിൽ ഒരുപക്ഷെ കുറ്റബോധം ഉളവായേക്കാം. ആരും വിഷമിക്കരുത്. വന്നത് വന്നു. ചെയ്തു പോയത് ചെയ്തു പോയി. ഇനി എന്തു ചെയ്യാമെന്ന് നോക്കുകയാണ് വേണ്ടത്. ഏത് വ്യക്തിയെയും ഏതുപ്രായത്തിലും മാറ്റിയെടുക്കാം. സ്നേഹത്തിലൂടെ. പ്രായം കൂടുന്തോറും സമയം കൂടുതൽ വേണ്ടിവരുമെന്ന് മാത്രം. തെറ്റുകൾ കണ്ടാൽ കണ്ണടയ്ക്കരുത്. ചൂണ്ടിക്കാണിക്കണം. ശാന്തമായി പറയുക. അപ്പോൾ മനസിൽ തറയ്ക്കും. പിന്നീടാണെങ്കിലും അവരിൽ മാറ്റങ്ങൾ ഉണ്ടാകും. ശിക്ഷകളിൽ കൂടി തെറ്റ് തിരുത്തിയാൽ ഒരുപക്ഷെ ഫലം ഉടൻ കണ്ടെന്ന് വരും. ഭയത്തിന്റെ നിഴലിൽ എല്ലാം അനുസരിക്കും. എന്നാൽ ഭയം വിട്ടുമാറുമ്പോൾ തിരിച്ചടികൾ ഉണ്ടായേക്കും.

നമുക്ക് സ്നേഹിച്ചു തുടങ്ങാം. നാമും മനുഷ്യരാണല്ലൊ. ചിലപ്പോൾ ക്ഷമ നശിച്ച് വല്ലതും ചെയ്തുപോയേക്കാം. വീണ്ടും പരിശ്രമിക്കുക. ക്ഷമകിട്ടാൻ വേണ്ടി ആഗ്രഹിക്കുക. പ്രയത്നിക്കുക, പ്രാർത്ഥിക്കുക.

*(ലേഖകൻ കൊച്ചിൻ കോളേജിലെ വൈസ് പ്രിൻസിപ്പലായി 2000-ൽ റിട്ടയർ ചെയ്തു. ഫിസിക്സ് പഠനം എളുപ്പമാക്കുന്നതിന് അദ്ദേഹം നടത്തിയ ഗവേഷണങ്ങൾക്ക് ഒരു സ്റ്റേറ്റ് അവാർഡും നാല് ദേശീയ അവാർഡുകളും രണ്ട് അന്താരാഷ്ട്ര അവാർഡുകളും (ഇംഗ്ലണ്ടിൽ നിന്ന്) ലഭിച്ചിട്ടുണ്ട്. കേരളത്തിലെ ഏറ്റവും മികച്ച കോളേജ് അധ്യാപകനുള്ള ബർക്ക്മാൻസ് അവാർഡും ലഭിച്ചിട്ടുണ്ട്.*

*35 വർഷമായി മനശാസ്ത്രത്തിലും പഠന ഗവേഷണങ്ങൾ നടത്തുന്നു. ഇൻഡ്യയിലും വിദേശത്തുമായി നാലായിരത്തിലധികം മനശാസ്ത്ര ക്ലാസുകൾ നടത്തിയിട്ടുണ്ട്. 29 വർഷമായി കൗൺസലിംഗ് നടത്തിവരുന്നു.*

*ഫോൺ : 0484-2663625, 98460 62548)*

Z

സഭാ വാർത്തകൾ

# മലങ്കരസഭയ്ക്ക് ഏഴു മെത്രാപ്പോലീത്താമാർ കൂടി

## മെത്രാൻ സ്ഥാനാഭിഷേകം പുതുപ്പള്ളി പള്ളിയിൽ

പുതുപ്പള്ളി: മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിൽ അപൂർവ്വ മുഹൂർത്തമായി സ്ഥാനം പിടിച്ച സംഭവമായിരുന്നു 2009 ഫെബ്രുവരി 19-ന് സഭയ്ക്ക് ഏഴു പുതിയ മെത്രാന്മാരെ വാഴിച്ച ചടങ്ങ്. ഈ മഹനീയ ശുശ്രൂഷ നടന്നത് പൗരസ്ത്യ ജോർജിയൻ തീർത്ഥാടന കേന്ദ്രമായ ചരിത്രപ്രസിദ്ധമായ പുതുപ്പള്ളി സെ. ജോർജ് വലിയപള്ളിയുടെ അങ്കണത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികനായിരുന്ന സ്ഥാനാരോഹണ ശുശ്രൂ ഷയിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അബി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയും സഭയിലെ ഇതര മെത്രാപ്പോലീത്താ മാരും സഹകാർമ്മികരായിരുന്നു.

രാവിലെ 6 മണിക്ക് പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ആരംഭിച്ച വി. കുർബാന മദ്ധ്യേയാണ് സ്ഥാനാ



മെത്രാൻ സ്ഥാനികൾ വി. മദ്ബഹാ മുമ്പാകെ കുമ്പിട്ട് പ്രാർത്ഥിക്കുന്നു.

ഭിഷേക ശുശ്രൂഷകൾ ആരംഭിച്ചത്. അതിനു മുമ്പായി നിയുക്ത മെത്രാന്മാരെ പ്രായക്രമത്തിൽ മെത്രാപ്പോലീത്താമാരും വൈദികരും ചേർന്ന് മദ്ബഹായിലേക്ക് എതിരേറ്റു. അതിനു ശേഷം സ്ഥാനാർത്ഥികൾ സഭയോടും പ. കാതോലിക്കാ ബാവായോടുമുള്ള അനുസരണവും വിധേയത്വവുമടങ്ങിയ



പ. ബാവാ തിരുമേനി നവാഭിഷിക്തനെ മെത്രാപ്പോലീത്തായായി പ്രഖ്യാപിക്കുന്നു.

വിശ്വാസ പ്രഖ്യാപനം (ശെൽമൂസാ) നടത്തി.

ഇടവേളയിൽ വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ.എം. ജോർജ് ലളിത സുന്ദരമായ ഭാഷയിൽ മെത്രാൻ സ്ഥാനത്തിന്റെ പാവനതയെക്കുറിച്ച് ഉദ്ബോധിപ്പിച്ചു.

തുടർന്ന്, സ്ഥാനാർത്ഥികൾ പ. ബാവാ തിരുമേനിയുടെ മുമ്പാകെ മുട്ടുകുത്തി നിന്നുകൊണ്ട് ശുശ്രൂഷയുടെ പ്രധാന ഭാഗമായ പരിശുദ്ധാത്മാവിന്റെ നിറവിനായുള്ള പ്രാർത്ഥനകൾ നടത്തി. അതിനു ശേഷം, നവാഭിഷിക്തരുടെ തലയിൽ സ്ലീബാ ചേർത്തു പിടിച്ച് പ. ബാവാതിരുമേനി അഭിഷേക പ്രഖ്യാപനം നടത്തി അവർക്ക് പുതിയ പേരുകൾ നൽകി. പിന്നീട് ഇവരെ മേൽപ്പട്ടക്കാർ ചേർന്ന് സ്ഥാനവസ്ത്രങ്ങൾ ധരിപ്പിച്ച് സിംഹാസനത്തിന്മേൽ ഇരുത്തി. വൈദികർ ഇവരെ ഓരോരുത്തരായി മൂന്നുപ്രാവശ്യം എടുത്തുയർത്തി 'ഇവൻ യോഗ്യൻ' എന്നർത്ഥമുള്ള 'ഓക്സിയോസ്' ചൊല്ലി. വിശ്വാസികൾ അത് ഏറ്റു ചൊല്ലി. അതിനുശേഷം സഭയെ നയിക്കുന്നതിന് അധികാരം നൽകുന്ന അംശവടി പ. ബാവായും മറ്റു മെത്രാപ്പോലീത്താമാരും ചേർന്നു നൽകി. നവാഭിഷിക്തർ വിശ്വാസികളെ ആശീർവദിച്ചതോടെ സ്ഥാനരോഹണചടങ്ങുകൾ സമാപിച്ചു.

യൂഹാനോൻ മാർ പോളിക്കാർപ്പോസ് (യൽദോ റമ്പാൻ, ഫാ. പി.എസ്. യോഹന്നാൻ), മാത്യൂസ് മാർ തേവോദോസ്യോസ് (സ്തേഫാനോസ് റമ്പാൻ/ ഫാ. സ്റ്റീഫൻ ഒ.ഐ.സി), ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് (ഡോ. ജോസഫ് റമ്പാൻ/ ഫാ. ഡോ. മാർക്കോസ് ജോസഫ്), ഏബ്രഹാം മാർ എപ്പിഫാനിയോസ് (ക്രിസ്റ്റഫൊറസ് റമ്പാൻ/ഫാ. ഏബ്രഹാം ഉമ്മൻ), ഡോ. മാത്യൂസ് മാർ തിമോത്തിയോസ് (ഡോ. മത്തായി റമ്പാൻ/ ഫാ. ഡോ. മാത്യു ബേബി), അലക്സിയോസ് മാർ യൗസേബിയോസ് (അലക്സന്ത്രയോസ് റമ്പാൻ/ ഫാ. അലക്സ് ഡാനിയേൽ), ഡോ . യൂഹാനോൻ മാർ ദിയസ്കോറോസ് (യൂഹാനോൻ റമ്പാൻ/ ഫാ. ഡോ. ജോൺ പണിക്കർ) എന്നിവരാണ് നവാഭിഷിക്തരായ മെത്രാന്മാർ. പതിവുരീതിയനുസരിച്ച് എപ്പിസ്ക്കോപ്പാമാരായി വാഴിച്ച് പിന്നീട് മെത്രാന്മാരായി ഉയർത്തുന്നതിനു പകരം ഇവരെ മെത്രാപ്പോലീത്താമാരായിത്തന്നെ അഭിഷേകം ചെയ്തു എന്ന പ്രത്യേകത കൂടി സ്ഥാനാരോഹണത്തിനുണ്ടായി.

വി. കുർബാനയുടെ ശേഷ ഭാഗം നവമെത്രാന്മാരിൽ മുതിർന്നയാളായ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ പൂർത്തീകരിച്ചു.

തുടർന്നു നടന്ന അനുമോദന സമ്മേളനം നാഗാലാൻഡ് ഗവർണർ കെ. ശങ്കരനാരായണൻ ഉദ്ഘാടനം ചെയ്തു. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. സഹോദരീ സഭകളെ പ്രതിനിധീകരിച്ച് മാർ മാത്യു മൂലക്കാട്ട്, യൂയാക്കിം മാർ കുറിലോസ്, ബിഷപ്പ് തോമസ് സാമുവൽ എന്നിവരും പ്രതിപക്ഷ നേതാവ് ഉമ്മൻ ചാണ്ടി, സഭാ അല്മായ ട്രസ്റ്റി എം. ജോർജ് മുത്തൂറ്റ്, വൈദികട്രസ്റ്റി ഫാ.



അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് (അങ്കമാലി)



അഭി. മാത്യൂസ് മാർ തേവോദോസ്യോസ് (ഇടുക്കി)



അഭി. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് (കൽക്കട്ട)



അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് (സുൽത്താൻ ബത്തേരി)



അഭി.ഡോ. മാത്യൂസ് മാർ തീമോത്തിയോസ് (യൂറോപ്പ്, ആഫ്രിക്ക)



അഭി. അലക്സന്ത്രയോസ് മാർ യൗസേബിയോസ് (സൗത്ത് വെസ്റ്റ് അമേരിക്ക)



അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് (ചെന്നൈ)

ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് തുടങ്ങിയവരും ആശംസകൾ നേർന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അനുഗ്രഹ പ്രഭാഷണം നടത്തി. സഭാ സെക്രട്ടറി. ഡോ. ജോർജ് ജോസഫ് സ്വാഗതവും പുതുപ്പള്ളി പള്ളി വികാരി ഫാ. സി. ജോൺ ചിറത്തിലാട്ട് നന്ദിയും അർപ്പിച്ചു.

ചടങ്ങിൽ വച്ച് പ. ബാവാ തിരുമേനി നവാഭിഷിക്തർക്ക് സഭയുടെ സമ്മാനമായി സ്വർണ്ണ മാല അണിയിക്കുകയും പുതിയ ഏഴു ലാൻസർ കാറുകളുടെ താക്കോൽ നൽകുകയും ചെയ്തു.

ചരിത്രത്തിലാദ്യമായാണ് പുതുപ്പള്ളി പള്ളി മെത്രാൻ സ്ഥാനാഭിഷേകത്തിന് വേദിയാകുന്നത്. പള്ളിയുടെ വടക്കു വശത്തെ അങ്കണത്തിൽ അതിമനോഹരവും വിശാലവുമായ മദ്ബഹായാണ് തയ്യാറാക്കിയിരുന്നത്. പെരുന്നാൾ ദിവസം മാത്രം പുറത്തെടുക്കാറുള്ള പൊൻകുരിശ് ശുശ്രൂഷകൾ നടന്ന മദ്ബഹായിൽ പ്രദർശിപ്പിച്ചിരുന്നു.

ശുശ്രൂഷകളും ചടങ്ങുകളും ഏറെ കൃത്യതയോടെയും കൃത്യനിഷ്ഠയോടെയും നിർവ്വഹിക്കപ്പെട്ടു എന്നത് ഏടുത്തു പറയേണ്ടതാണ്. ഇതിന് മേൽ നോട്ടം വഹിച്ചത് പ. സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായായിരുന്നു. ഓരോ ശുശ്രൂഷയെപ്പറ്റി യഥോചിതം കാര്യവിവരണം നൽകിയത് വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടായിരുന്നു.

കാൽ ലക്ഷത്തോളം ജനങ്ങൾ പങ്കെടുത്ത സ്ഥാനാരോഹണചടങ്ങ് വിശ്വാസികളുടെ ബാഹുല്യം കൊണ്ട് ഏറെ ശ്രദ്ധേയമായി. മുമ്പെന്നെത്തേക്കാളും ആവേശവും ആഹ്ളാദവും ഭക്തിസാന്ദ്രതയും അലയടിച്ച അന്തരീക്ഷമായിരുന്നു എങ്ങും. സഭയോടുള്ള കൂറും വിശ്വാസ ദൃഢതയും ഏറെ പ്രതിഫലിച്ച വാഴിക്കൽ ചടങ്ങ് സഭയിലെ പുത്തൻ ഉണർവിന്റെയും ഐക്യത്തിന്റെയും സൂചന കൂടിയായി.

ഇത്രയേറെ ജനസഞ്ചയത്തിനുവേണ്ട എല്ലാ ഭൗതിക സൗകര്യങ്ങളും രുചികരമായ ഭക്ഷണവും ഒരുക്കിയ പുതുപ്പള്ളി പള്ളി ഭാരവാഹികൾ ഏറെ അഭിനന്ദനമർഹിക്കുന്നു.

**–സ്റ്റാഫ് പ്രതിനിധി**

**പ.** ബാവാ തിരുമേനിയുടെ 2.3.2009–ലെ 93/2009–ാം കൽപന പ്രകാരം ഭദ്രാസന ചുമതലകൾ താഴെപ്പറയുന്നവിധം പുന:ക്രമീകരിച്ചിരിക്കുന്നു.

അഭി. സഖറിയാ മാർ അന്തോണിയോസ് –കൊല്ലം ഭദ്രാസനം, ഡോ. യാക്കൂബ് മാർ ഐറേനിയോസ് –കൊച്ചി, കുര്യാക്കോസ് മാർ ക്ലീമ്മീസ് –തുമ്പമൺ, യൂഹാനോൻ മാർ പോളിക്കാർപ്പോസ് –അങ്കമാലി, മാത്യൂസ് മാർ തേവോദോസ്യോസ് –ഇടുക്കി, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്–കൊൽക്കത്ത, ഏബ്രാഹം മാർ എപ്പിഫാനിയോസ് –സുൽത്താൻ ബത്തേരി+സഹായമെത്രാപ്പോലീത്താ –ബാംഗ്ളൂർ, ഡോ. മാത്യൂസ് മാർ തിമോത്തിയോസ് –യൂകെ–യൂറോപ്പ്–ആഫ്രിക്ക, അലക്സിയോസ് മാർ യൗസേബിയൂസ്–സൗത്ത് വെസ്റ്റ് അമേരിക്ക, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്–ചെന്നൈ. കൂടാതെ, മുംബൈ ഭദ്രാസന മെത്രാപ്പോലീത്താ, അഭി. ഗീവർഗീസ് മാർ കുറീലോസ് പുതുതായി രൂപീകരിച്ച അഹമ്മദാബാദ് ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്താ എന്ന ചുമതല കൂടി വഹിക്കും. ബാഹ്യകേരള ഭദ്രാസനങ്ങളുടെ പുനസംഘടനയനുസരിച്ച് രൂപം കൊണ്ട നോർത്ത് ഈസ്റ്റ് അമേരിക്ക ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി അഭി. മാത്യൂസ് മാർ ബർണബാസും സഹായമെത്രാപ്പോലീത്തായായി അഭി. സഖറിയാ മാർ നിക്കോളാവോസും ചുമതല വഹിക്കും. ബാംഗളൂർ, സൗത്ത് വെസ്റ്റ് അമേരിക്ക, യുകെ–യൂറോപ്പ്–ആഫ്രിക്ക എന്നിവയാണ് പുതുതായി രൂപം കൊണ്ട മറ്റു മൂന്നു ബാഹ്യകേരള ഭദ്രാസനങ്ങൾ.

25.2.2009–ൽ കൂടിയ പ. സുന്നഹദോസിന്റെ മറ്റു തീരുമാനങ്ങൾ: ഡോ. ഗീവർഗീസ് മാർ കുറിലോസ് – എം.ജി.ഒ.സി.എസ്.എം. പ്രസിഡന്റ്, യുഹനോൻ മാർ പോളികാർപ്പോസ് –ഒ.സി.വൈ.എം. പ്രസിഡന്റ്, മാത്യൂസ് മാർ തെവോദോസ്യോസ് – കോർപ്പറേറ്റ് & എം.ഡി. സ്കൂൾ മാനേജർ, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് – എക്യുമെനിക്കൽ റിലേഷൻസ്, ഡോ. യുഹാനോൻ മാർ ദിയസ്കോറോസ് – Ecumenical Contact Centre. തോമസ് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ പ. സുന്നഹദോസിന്റെ പ്രതിനിധിയായി സഭാ വർക്കിംഗ് കമ്മിറ്റിയിൽ അംഗമായിരിക്കും.

## Holy Episcopal Synod (25.2.2009)



**Sitting (L to R) :** H.G.Paulose Mar Pachomios, H.G.Zachariah Mar Anthonios, H.G.Kuriakose Mar Clemis, H.G.Geevarghese Mar Ivanios, H.G.Thomas Mar Athanasios, H.B. Paulose Mar Milithios, **H.H.Baselious Mar Thoma Didymos I Catholicos**, H.G.Mathews Mar Barnabas, H.G.Dr.Thomas Mar Athanasius, H.G.Dr.Yuhanon Mar Meletius, H.G.Dr. Yakob Mar Irenaios, H.G.Dr.Mathews Mar Severius,

**Standing ( L to R) :** H.G.Dr. Gabriel Mar Gregorios, H.G. Mathews Mar Theodosius, H.G. Abraham Mar Epiphanios, H.G. Alexios Mar Eusebius, H.G.Yuhanon Mar Chrisostomos, H.G.Dr. Yuhanon Mar Dioscoros, H.G.Zachariah Mar Nicholovos, H.G.Geevarghese Mar Coorilos, H.G. Joseph Mar Dionysius, H.G.Yuhanon Mar Polycarpos, H.G.Dr. Mathews Mar Timotheos, H.G.Dr.Zachariah Mar Theophilus. ***(Note: H.G. Dr. Geevarghese Mar Osthatheos, Senior Metropolitan and H.G. Iyyob Mar Philexenos, Delhi Diocese are not in the photograph)***

# SABHA DIGNITARIES AND THEIR OFFICES

**1. H. H. Baselius Mar Thoma Didymos I**
B'day: Oct. 29, 1921
(Catholicos of the East and Malankara Metropolitan)
Catholicate Palace, Devalokam,
Kottayam - 686 038
Ph: 0481 2578234, 2578500, 2570569 (Fax)
**(KOTTAYAM CENTRAL)**
Dio. Secretary: Rev. Fr. Mohan Joseph
**KNANAYA DIOCESE** is now directly administered by the Malankara Metropolitan.
**AHMEDABAD DIOCESE** is now directly administered by the Malankara Metropolitan.
**BANGALORE DIOCESE** is now directly administered by the Malankara Metropolitan.

**2. H. B. Paulose Mar Milithios**
B'day: Aug. 30, 1946 ]
(Assistant and successor to the Catholicos & Malankara Metropolitan)
**(KUNNAMKULAM DIOCESE)** Bishop's House, Arthat,
Kunnamkulam-680 521
Ph: 04885 223001, 224001 (Fax)
Dio. Secretary: Rev. Fr. Joseph Tholath
Ph: 04885 274442

**3. H. G. Dr. Geevarghese Mar Osthatheos**
B'day: Dec. 9,1918
**(Senior Metropoltan),** Bethany Aramana,
Tiruvalla-689 101
Ph: 0469 2701357, 2603357,
0479 2302473, 2342709 (Fax)

**4. H. G. Mathews Mar Barnabas**
B'day: Aug. 9, 1924
**(NORTH EAST AMERICA DIOCESE)**
Indian Orthodox Church Centre, 80 34 Commonwealth BLVD,
Bellrose, N Y - 11426 - 1842 US.
Ph: 001 718 831 1247, 718 470 9844,
716 470 9219 ( Fax )
Dio. Secretary: Rev. Fr. Philipose Philip
Ph: 989 466 2613

**5. H. G. Thomas Mar Athanasios**
B'day Apr: 3, 1938
**(CHENGANNUR DIOCESE)** Bethel Aramana, Chengannur - 689 121
Ph: 0479 2451331, 2453310
Dio. Secretary: Rev. Fr. Mathew Varghese Ph: 0479 2362311

**6. H. G. Geevarghese Mar Ivanios**
B'day: Nov. 14, 1940
**(KOTTAYAM DIOCESE)** Kuriakose Mar Gregorios Diocesan Centre,
Kottayam Ph: 0481 2564329, 2505431
Dio. Secretary: Rev. Fr. P. K. Zachariah
Ph: 0481 2701462

**7. H. G. Dr. Thomas Mar Athanasius** B'day: Jun. 28, 1952
**(KANDANAD EAST DIOCESE)** Bishop's House, Muvattupuzha
Ph: 0485 2832401, 2833401
Dio. Secretary: Rev. Fr. Abraham Karamel

**8. H. G. Dr. Yuhanon Mar Meletius**
B'day: Jul. 4, 1954
**(TRISSUR DIOCESE)** Gethsemon, Mannuthy, Trissur - 680 651
Ph: 0487 2371039, 2371748 (Fax)
Dio. Secretary: Rev. Fr. Mathew Jacob
Ph: 0492 2343927

**9. H. G. Kuriakose Mar Clemis**
B'day: Jul. 26, 1936
**(THUMPAMON DIOCESE)** St. Basil Aramana, Pathanamthitta-689 645
Ph: 0468 2222243, 2325942
Dio. Secretary: Rev. Fr. Titus George
Ph: 0468 2223788

**10. H. G. Iyyob Mar Philoxenos**
B'day: may. 8, 1939
**(DELHI DIOCESE)** Delhi Orthodox Church Centre, Thuglaqabad Institutional Area,
New Delhi-110 062 Ph: 011 29956417
29955203, 29958975 (Fax)
Dio. Secretary: Very . Rev. M.S. Zacharia Ramban

**11. H. G. Zacharia Mar Anthonios**
B'day: Jul. 19, 1946
**(KOLLAM DIOCESE)** Bishop's House,Cross Junction,
Kollam - 691 001
Ph: 0474 2743535, 2746900 ( Fax)
0471 2442509
Dio. Secretary: Rev. Fr. John Chacko

**12. H. G. Dr. Mathews Mar Severius**
B'day: Feb 12, 1949
**(KANDANAD WEST DIOCESE)** Mar Pachomis Mount, Meenpara - 682 308
Ph: 0484 2760286, 2763025
0481 2567363
Dio. Secretary: Rev. Fr. Dr. O. P Varghese

**13. H. G. Geevarghese Mar Coorilos**
B'day: Oct.7, 1949
**(MUMBAI DIOCESE and ASST, AHMEDABAD DIOCESE)** Orthodox Church Centre, Sector 10, Vashi,
Navi Mumbai-400 703 e mail: orthodox77@hotmail.com
Ph: 022 27663427, 27650876 (Fax)
Dio. Secretary: Rev. Fr. Thomas Varghese

**14. H. G. Paulose Mar Pachomios**
B'day : Jan. 26, 1946
**(MAVELIKARA DIOCESE)** M. S. Seminary, Thazhakkara,
Mavelikara - 690 102, Ph: 0479 2309900
Dio. Secretary: Rev. Fr. Mathai Vilanilam
Ph: 0479 2303416

**15. H. G. Zachariah Mar Nicholovos**
B'day: Aug.13, 1959
**(ASST. NORTH EAST AMERICA DIOCESE)** 13 Pelham Ave # 5 Nanuet
NY 10954 USA
Ph: 845 627 5816 845 627 0850 (Fax)

**16. H. G. Dr. Yakob Mar Irenaios**
B'day: Aug. 15, 1949
**(KOCHI DIOCESE)** Sion Seminary,
Koratty East, Chalakudy-680 308
Ph:0480 2732023, 2734818.
e mail:sionseminary@satyam.net.in
Dio. Secretary: Rev. Fr. Sunny Varghese Punnachalil

**17. H. G. Dr. Gabriel Mar Gregorios**
B'day: Feb. 10, 1948
**(TIRUVANANTHAPURAM DIOCESE)**
Orthodox Church Centre, Ulloor,
Medical College P.O., Trivandrum - 695011
Ph: 0471 2442509
Dio. Secretary: Rev. Fr. Baby Thomas

**18. H. G. Dr. Zachariah Mar Theophilos**
B'day: Aug. 17, 1952
**(MALABAR DIOCESE)**
Mount Hermon, R.E.C. P.O.,
Kozhikode-673 601
Ph: 0495 2287278, 2288278 (Fax)
0481 2578500
Dio. Secretary: Rev. Fr. Geevarghese Ponnola

**19. H. G. Dr. Yuhanon Mar Chrisostamos**
B'day: Jan..7, 1955
**(NIRANAM DIOCESE)** Bethany Aramana,
Tiruvalla-689 101
Ph: 0469 2701357 2603357 0479 2302473 2342709 (Fax)
Dio. Secretary: Rev. Fr. Alexander Abraham

**20. H. G. Yuhanon Mar Policarpos**
B'day: March 30, 1953
**(ANGAMALY DIOCESE)**
Thrikkunnathu Seminary, Aluva
Dio. Secretary: Rev. Fr. Mathai Edayanal

**21. H. G. Mathews Mar Theodosius**
B'day: Sept. 15, 1955
**(IDUKKI DIOCESE)**
Gethsemon Aramana, Chakkupallom,
Kumily - 685 509
Ph: 04868 282248

സഭാ വാർത്തകൾ

### മലങ്കര വർഗീസ് വധം

# സി.ബി.ഐ. അന്വേഷണം പൂർത്തിയാക്കണം: പ. ബാവാ



***പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്യുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ അഭി. പൗലോസ് മാർ മിലിത്തിയോസ്, അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർ സമീപം.***

പെരുമ്പാവൂർ: മലങ്കര വർഗീസ് വധം സംബന്ധിച്ച അന്വേഷണം സിബിഐ എത്രയും വേഗം പൂർത്തിയാക്കി പ്രതികളെ കോടതി മുമ്പാകെ എത്തിക്കണമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ ആവശ്യപ്പെട്ടു. മലങ്കര ഓർത്തഡോക്സ് സഭ വടക്കൻ മേഖലയിലെ ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിൽ നടന്ന മലങ്കര വർഗീസ് അനുസ്മരണ സമ്മേളനം പെരുമ്പാവൂരിൽ (ഐപ്പ് കുര്യാക്കോസ് നഗർ) ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. ബാവാ. സഭാ മാനേജിംഗ് കമ്മിറ്റിയംഗം വർഗീസിനെ നടുറോഡിൽ വെട്ടിനുറുക്കിയതിനു പിന്നിൽ പ്രവർത്തിച്ചത് ആരാണെന്ന് എല്ലാവർക്കും അറിയാം, ബാവാ തിരുമേനി കൂട്ടിച്ചേർത്തു.

മലങ്കര ഓർത്തഡോക്സ് സഭയുടെ പൂർണ അധികാരത്തിലും അവകാശത്തിലും ഇരിക്കുന്ന തൃക്കുന്നത്തു സെമിനാരിയിൽ അതിക്രമിച്ചു കടക്കാനുള്ള ശ്രമങ്ങളെ എന്തു വില കൊടുത്തും സഭ ഒറ്റക്കെട്ടായി നേരിടുമെന്ന് സമ്മേളനത്തിൽ അധ്യക്ഷത വഹിച്ച ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി പറഞ്ഞു. 2005-ൽ മുഖ്യമന്ത്രിയും കളക്ടറും എസ്.പിയും ഇരുവിഭാഗത്തിന്റെയും പ്രതിനിധികളും ഒപ്പുവച്ച ഉടമ്പടി പാലിക്കണമെന്നു മാത്രമാണ് ഓർത്തഡോക്സ് സഭ ആവശ്യപ്പെടുന്നത്. ബലപ്രയോഗത്തിലൂടെയും സമവായത്തിലൂടെയും മലങ്കര സഭയിലെ പള്ളികൾ കൈവശപ്പെടുത്താനാണ് പാത്രിയർക്കീസ് വിഭാഗം ശ്രമിക്കുന്നതെന്ന് ശ്രേഷ്ഠ കാതോലിക്കാ ആരോപിച്ചു.

തൃക്കുന്നത്തു സെമിനാരി മാനേജർ ഫാ. മത്തായി ഇടയനാൽ സഭയുടെ രക്തസാക്ഷികളായ മലങ്കര വർഗീസിന്റെയും ഐപ്പ് കുര്യാക്കോസിന്റെയും ജീവചരിത്രം സംക്ഷിപ്തമായി അവതരിപ്പിച്ചു. സത്യത്തിനും നീതിക്കും സത്യവിശ്വാസത്തിനും വേണ്ടി ഉറച്ചു നിൽക്കുന്നവരെ അപായപ്പെടുത്തുന്ന സംസ്കാരമാണ് പാത്രിയർക്കീസ് വിഭാഗത്തിന്റെ നേതാക്കളിൽ പലരുടെയും എന്ന് ഇടയനാലച്ചൻ ചൂണ്ടിക്കാട്ടി.

അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഭി. സഖറിയാ മാർ അന്തോണിയോസ്, വന്ദ്യ സ്തേഫാനോസ് റമ്പാൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ് തുടങ്ങിയവർ പ്രസംഗിച്ചു.

നിയുക്ത മെത്രാന്മാർ, വൈദികർ, കന്യാസ്ത്രീകൾ, ആയിരക്കണക്കിന് അത്മായർ തുടങ്ങി സഭയിലെ വിശ്വാസി സമൂഹം നിറഞ്ഞ ആവേശത്തോടെ സമ്മേളനത്തിൽ പങ്കെടുത്തു. കാതോലിക്കാ സിംഹാസനത്തോടുള്ള കൂറും വിശ്വാസവും ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് ദൃഢപ്രതിജ്ഞയും ചെയ്തു.



***കാതോലിക്കാ സിംഹാസനത്തോടുള്ള കൂറും വിശ്വാസവും ആവർത്തിച്ച് പ്രഖ്യാപിച്ചുകൊണ്ട് വിശ്വാസിസമൂഹം.***

---

Dio. Secretary: Rev. Fr. George Varghese

22. **H. G. Dr. Joseph Mar Dionysius**
B'day: Jan 15, 1956
**(CALCUTTA DIOCESE)** St. Thomas Asram, P.B. 24, Kailas Nagar, Bhilai, Durg.
Ph: 0788 2285309, 2286882 (Fax)
Dio. Secretary:
Rev. Fr. Dr. Abraham Oommen

23. **H. G. Abraham Mar Ephiphanios**
B'day: Sep 17, 1960
**(SULTAN'S BATTERY DIOCESE and Asst, BANGALORE DIOCESE)**
Nirmalagiri, Poomala, S. Battery-673 592
Ph: 04936 220969
Dio. Secretary: Rev. Fr. Zacharia Veliyathu

24. **H. G. Dr. Mathews Mar Themothios**
B'day: May 3, 1963
**(EUROPE & AFRICA)**
Dio. Secretary: Rev. Fr. Philipose Philip
Ph: 781 899 6554

25. **H. G. Alexios Mar Eusebios**
B'day: Sept. 5, 1964
**(SOUTH WEST AMERICA DIOCESE)**

26. **H. G. Dr. Yuhanon Mar Dioscoros**
B'day: April 8, 1965
**(CHENNAI DIOCESE)** Bishop's House, 56 Surapet Main Road, Vinayakapuram, Madras - 600 099
Ph: 044 25561897, 25560645
Dio. Secretary: Rev. Fr. M. K. Kurian

**MALANKARA SYRIAN CHRISTIAN ASSOCIATION**

*Malankara Metropolitan Trustee:*
**H. H. Baselius Mar Thoma Didymos I**
Catholicate Palace, Devalokam, Kottayam - 686 038
*Priest Trustee*:
**Rev. Fr. Dr. Johns Abraham,**
Konattu, Pampakkuda P. O. Ernakulam Dist.
frkonat@gmail.com
*Lay Trustee*:
**Sri. M. G. George Muthoottu,**
702 Charmwood Village. Royal Retreat, Surajkund Road, Faridabad, Haryana. E-mail: mggm@muthootgroup.com
*Association Secretary*:
**Dr. George Joseph,**
Catholicate Aramana, Devalokam, Kottayam
Ph: 0481 2573850, 9446515099

സഭാ വാർത്തകൾ

### കൂനൻകുരിശുസത്യ സ്മാരകം

# മട്ടാഞ്ചേരി സെ. ജോർജ് പള്ളി പുതുക്കിപ്പണിയുന്നു




*'കീർത്തനസന്ധ്യ'യിൽ ഫാ. എം. പി. ജോർജും സംഘവും*

കൊച്ചി: മട്ടാഞ്ചേരി സെ. ജോർജ് ഓർത്തഡോക്സ് പള്ളി സഭയുടെ ഒരു പ്രധാന തീർത്ഥാടന കേന്ദ്രമായി ഉയർത്തപ്പെട്ടതിന്റെ പശ്ചാത്തലത്തിൽ അവിടെ നിലവിലുള്ള പഴയപള്ളി പുതുക്കിപ്പണിത് അതിനെ ഒരു അവിസ്മരണീയ സ്മാരകമായി മാറ്റാനുള്ള യത്നം ആരംഭിച്ചിരിക്കുകയാണ്. ഇതിലേക്കുള്ള ധനശേഖരണാർത്ഥം ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക് ഡയറക്ടർ ഫാ. എം.പി. ജോർജ് നയിച്ച ഒരു ക്രിസ്തീയ സംഗീതക്കച്ചേരി (***"കീർത്തന സന്ധ്യ"***) 2009 മാർച്ച് 22-ന് എറണാകുളം കലൂർ എ.ജെ. ഹാളിൽ അവതരിപ്പിച്ചു. ക്രിസ്തീയ ഗാനങ്ങൾ കർണാട്ടിക് സംഗീതശൈലിയിൽ ആലപിച്ച് ശ്രോതാക്കളെ ആനന്ദനിർവൃതിയിലാഴ്ത്തിയ കച്ചേരി ഒരു വേറിട്ട അനുഭൂതിയായിരുന്നു.

നിറഞ്ഞ സദസ്സിൽ അവതരിപ്പിച്ച ഗാനസന്ധ്യയുടെ ഏറെ ശ്രദ്ധേയമായ ഒന്നായിരുന്നു ജോർജച്ചന്റെ ശിഷ്യയായ കാതറിൻ എന്ന അമേരിക്കൻ യുവതി മലയാളത്തിൽ ആലപിച്ച "അതിരാവിലെ തിരുസന്നിധിയിൽ..." എന്ന ഗാനം.

മട്ടാഞ്ചേരി സെ. ജോർജ് പള്ളി വികാരി ഫാ. പ്രിൻസ് മാത്യുവിന്റെ സ്വാഗത പ്രസംഗത്തെത്തുടർന്ന് കേരളാ ഹൈക്കോടതി ജഡ്ജി ബഹു. ജസ്റ്റിസ് സുരേന്ദ്ര മോഹൻ പരിപാടി ഉദ്ഘാടനം ചെയ്തു. വന്ദ്യ മാത്യൂ സ് പുളിമൂട്ടിൽ കോർ എപ്പിസ്കോപ്പാ (എളംകുളം സെ. ഗ്രീഗോറിയോസ് ഓർത്തഡോ ക്സ് പള്ളി വികാരി), ഫാ. കെ.ടി. ഫിലിപ്പ് (പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി വികാരി) എന്നിവർ ആശംസകൾ നേർന്നു. ഫാ. സൈമൺ ജോസഫ് നന്ദി പ്രകാശിപ്പിച്ചു.

### മട്ടാഞ്ചേരിയും കൂനൻകുരിശു സ്മാരകവും

പാശ്ചാത്യ കൊളോണിയലിസത്തിനെതിരെ ലോകത്തിൽ ആദ്യം നടന്ന വിപ്ലവമായിരുന്നു 1653-ൽ മട്ടാഞ്ചേരിയിൽ നടന്ന കൂനൻ കുരിശ് സത്യം. വി. മാർത്തോമ്മാ ശ്ലീഹായുടെ കാലം മുതൽ തന്നെ മലങ്കര നസ്രാണികൾക്ക് തികച്ചും ദേശീയമായ വ്യക്തിത്വവും അസ്തിത്വവും സംസ്കാരത്തനിമയും ഉണ്ടായിരുന്നു. ഇതിനു പകരം റോമൻ കത്തോലിക്കാസഭയുടെ അധീശത്വവും ലത്തീൻ ക്രമങ്ങളും പാശ്ചാത്യ ജീവിതരീതിയും സംസ്കാരവും അടിച്ചേൽപ്പിക്കുവാൻ പോർട്ടുഗീസുകാരും റോമൻ കത്തോലിക്കാ മിഷണറിമാരും ശ്രമിച്ചു.

ഇങ്ങനെ പാശ്ചാത്യർ അടിച്ചേൽപ്പിക്കുവാൻ ശ്രമിച്ച പാശ്ചാത്യ മാർഗ്ഗത്തെ ഉപേക്ഷിച്ച് പൗരാണികമായ 'മാർത്തോമ്മായുടെ മാർഗ്ഗ'ത്തെ പുനഃസ്ഥാപിച്ച അവിസ്മരണീയമായ സംഭവമാണ് 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിൽ നടന്ന കൂനൻ കുരിശു സത്യം. മലങ്കര നസ്രാണികളുടെ മഹത്തായ സ്വാതന്ത്ര്യപ്രഖ്യാപനം കൂടിയായിരുന്നു അത്.

1751-ൽ മട്ടാഞ്ചേരിയിൽ സ്ഥാപിക്കപ്പെട്ട ആദ്യ ദേവാലയം 1974-ൽ പുതുക്കിപ്പണിതു. ഫോർട്ടുകൊച്ചി, മട്ടാഞ്ചേരി പള്ളികൾ ഒരു സംയുക്ത ഇടവകയാക്കി. 20-ൽ പരം വർഷങ്ങൾ കേസ്സിൽപ്പെട്ട് പൂട്ടിക്കിടന്ന പള്ളി 1997-ൽ കേസ്സ് അവസാനിച്ച് ആരാധന പുനരാരംഭിച്ചു. 'മട്ടാഞ്ചേരിമുറി' എന്നും 'എരിമീശ പള്ളി' എന്നുമാണ് ചരിത്രത്തിൽ ഈ പള്ളി അറിയപ്പെടുന്നത്.

പരിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് ഉള്ളതിനാൽ ഈ ദേവാലയം ഏറെ വിശുദ്ധമാണ്.

മട്ടാഞ്ചേരി പള്ളിക്ക് സഭാചരിത്രത്തിലുള്ള അദ്വിതീയ സ്ഥാനം തലമുറകളിലേക്ക് എത്തിക്കുവാനും നസ്രാണി പൈതൃകത്തിന്റെയും ആത്മാഭിമാനത്തിന്റെയും പ്രതീകമായ കൂനൻ കുരിശു സത്യത്തിന്റെ ഓർമ്മ നിലനിർത്താനും ഈ പുണ്യഭൂമിയിൽ മനോഹരമായ ഒരു സ്മാരക പള്ളി ഉണ്ടാവേണ്ടതു മനസ്സിലാക്കി നിലവിലുള്ള ജീർണ്ണാവസ്ഥയിലായ ദേവാലയത്തിന്റെ പുനരുദ്ധാരണത്തിന് സഭാതലത്തിൽ തുടക്കം കുറിച്ചു കഴിഞ്ഞു.

ഇപ്പോൾ ഈ ദേവാലയം മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിലാണ്. പ. ബാവാതിരുമേനി 206/2008-ലെ കൽപനയിലൂടെ മട്ടാഞ്ചേരി പള്ളിയെ ഒരു 'സഭാചരിത്രസ്മാരകമായി' പ്രഖ്യാപിച്ചിരിക്കയാണ്. കേരളത്തനിമ തുളുമ്പുന്ന ഒരു മനോഹര ദേവാലയമാണ് ഇവിടെ വിഭാവനം ചെയ്തിരിക്കുന്നത്. ഇതിലേക്കായി ചെറുതും വലുതുമായ സഹായ സഹകരണങ്ങൾ നൽകി ഈ മഹത്തായ സംരംഭം വിജയിപ്പിക്കേണ്ടത് ഓരോ സഭാംഗത്തിന്റെയും കടമയാണ്.

***For details:***

The Vicar,
St. George Orthodox Syrian Church
Historic Monument & Pilgrim Centre
(A Project of Malankara Orthodox Syrian Church, P.O. Box 173, Mattancherry, Kochi-682 002, Kerala, India., Tel: 0484 2116421
Mob: 09447010386, 09447456456
E-mail:koonankurissu@yahoo.com
**Working President: H.G. Yakob Mar Irenaios Metropolitan, Kochi.**


FORM IV
STATEMENT OF OWNERSHIP AND OTHER PARTICULARS ABOUT NEWSPAPER

**Georgian Mirror**

| | | | |
|---|---|---|---|
| 1. | Place of Publication | : | Palarivattom, Ernakulam, Kochi-682 025, Kerala State |
| 2. | Periodicity of its publication | : | Quarterly |
| 3. | Printer's Name | : | P. Jacob Daniel |
| | Nationality | : | Indian |
| | Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 4. | Publisher's Name | : | P. Jacob Daniel |
| | Nationality | : | Indian |
| | Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 5. | Editor's Name | : | P.A. Alexander |
| | Nationality | : | Indian |
| | Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 6. | Name and Address of the Individuals who own the newspaper and partners or share holders holding more than one percent of the total capital | | The Managing Committee St. George Orthodox Valiyapally Palarivattom Kochi, PIN-682 025 |

I, P. Jacob Daniel hereby declare that the particulars given above are true to the best of my knowledge and belief.

Sd/-
Publisher

30-3-2009

സഭാ വാർത്തകൾ

# സേവനം ജീവിതചര്യയാക്കിയ ശ്രേഷ്ഠാചാര്യൻ

## ഡോ. മാത്യൂസ് മാർ സേവേറിയോസ് അറുപതിന്റെ നിറവിൽ

കോലഞ്ചേരി: മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറിയും കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്തായുമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അറുപതിന്റെ നിറവിൽ. ഷഷ്ടിപൂർത്തി ആഘോഷം 2009 മാർച്ച് 8-ന് കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ നടന്നു.

പതിനേഴു വർഷമായി കണ്ടനാടു ഭദ്രാസനത്തിന്റെ ചുമതല വഹിക്കുന്ന അഭി. തിരുമേനി നിരാലംബരും നിർധനരുമായവരുടെ ഇടയിൽ നടത്തുന്ന സേവന പ്രവർത്തനങ്ങൾ ശ്രദ്ധേയമാണ്. വികലാംഗരും ബുദ്ധി വൈകല്യമുള്ളവരുമായ സ്ത്രീകൾക്കായി കൂത്താട്ടുകുളത്ത് '**പ്രതീക്ഷാ ഭവനും**' ഈ അവസ്ഥയിലുള്ള പുരുഷന്മാർക്കായി പിറമാടത്തുള്ള '**പ്രത്യാശാ ഭവനു**'മാണ് ഈ രംഗത്ത് തിരുമേനിയുടെ ആദ്യ സംരംഭങ്ങൾ. കടയിരിപ്പിലുള്ള '**പ്രശാന്തി ഭവൻ**' നിത്യരോഗികൾക്കുള്ള സംരക്ഷണകേന്ദ്രവും കുന്നയ്ക്കാലിലുള്ള '**പ്രതിഭാ സെന്റർ**' തൊഴിൽ രഹിതർക്കു തൊഴിൽ പരിശീലനവും തൊഴിലും നൽകുന്നതാണ്. കോലഞ്ചേരിയിലുള്ള '**പ്രദാനം Good Samaritan Centre**' എന്ന സ്ഥാപനത്തിൽ നിന്നു ദിവസവും 5000 രൂപയ്ക്കുള്ള മരുന്ന് സാധുക്കളായ രോഗികൾക്കു നൽകുന്നു. ഏഴ് സർക്കാർ ആശുപത്രികളിൽ ഉച്ചയ്ക്ക് എല്ലാ ദിവസവും സൗജന്യ ഭക്ഷണം വിതരണം ചെയ്യുന്നു. ഈ പദ്ധതി തൊടുപുഴ, മുളന്തുരുത്തി എന്നിവടങ്ങളിലെ ഗവ. ആശുപത്രികളിലേക്കു കൂടി ഈ വർഷം വ്യാപിപ്പിക്കുന്നതാണ്.



**അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്**

ഇതിനും പുറമേ, കുന്നംകുളത്തുള്ള '**കരുണാലയം**', ഓതറയിലുള്ള '**ആശാഭവൻ**', മഞ്ഞപ്ര (പാലക്കാട്)യിലുള്ള '**ഗേൾസ് ഹോം**', വടവുകോടുള്ള (എറണാകുളം) '**ബോയ്സ് ഹോം**', മൈസൂറിലെ '**സ്നേഹഭവൻ**' തുടങ്ങിയവ അഭി. തിരുമേനിയുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്നവയാണ്.

ഷഷ്ടിപൂർത്തി ആഘോഷങ്ങളുടെ ഉദ്ഘാടനം ട്രാൻസ്പോർട്ട് മന്ത്രി മാത്യു ടി. തോമസ് നിർവ്വഹിച്ചു. ജനം എങ്ങോട്ടു പോകുന്നു എന്നു നോക്കാതെ ശരിയായ ദിശയിൽ മാത്രം അവരെ നയിക്കുന്നവരാണ് നല്ല ഇടയന്മാർഎന്ന് മന്ത്രി പറഞ്ഞു. സേവേറിയോസ് തിരുമേനിയുടെ സാമൂഹ്യപ്രതിബദ്ധതയ്ക്ക് ഉത്തമ ദൃഷ്ടാന്തങ്ങളാണ് അദ്ദേഹം നിലാംബർക്കും വികലാംഗർ ക്കും മറ്റുമായി നടത്തുന്ന സ്ഥാപനങ്ങൾ എന്ന് മന്ത്രി ചൂണ്ടിക്കാട്ടി.

ദൈവത്തിൽ മനുഷ്യനെയും മനുഷ്യനിൽ ദൈവത്തെയും കാണുന്ന ദൈവശാസ്ത്ര വിശ്വാസിയാണ് മാർ സേവേറിയോസ് എന്ന് മുഖ്യപ്രഭാഷണം നടത്തിയ മാർത്തോമ്മാ സഭയിലെ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ പറഞ്ഞു.

അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച ചടങ്ങിൽ വിവിധ സാമൂഹ്യ ക്ഷേമ പദ്ധതികൾക്കും ഇതിനോടനുബന്ധിച്ചു തുടക്കം കുറിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി വിധവാ പെൻഷൻ വിതരണവും പ്രവാസി അവാർഡ് വിതരണവും ഉദ്ഘാടനം ചെയ്തു. സി.എസ്.ഐ. ബിഷപ്പ് ഡോ. സാം മാത്യു സ്കോളർഷിപ്പ് വിതരണോദ്ഘാടനവും ജസ്റ്റിസ് കെ. സുരേന്ദ്രമോഹൻ തൊഴിൽദാന പദ്ധതിയുടെ ഉദ്ഘാടനവും നിർവ്വഹിച്ചു. മംഗളപത്രം വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടും ഷഷ്ടിപൂർത്തി സ്മാരകമായി വിഭാവനം ചെയ്ത പദ്ധതിയുടെ രൂപരേഖ ഫാ. സി.എം. കുര്യാക്കോസും സമർപ്പിച്ചു.

അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ്, അഭി. സഖറിയാ മാർ അന്തോണിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പൊസ്, ഭദ്രാസന സെക്രട്ടറി ഫാ. ഡോ. ഓ പി. വർഗീസ്, കോ-ഓർഡിനേറ്റർ ഫാ. ഡോ. ടി.പി ഏലിയാസ്, ഫാ. ഏബ്രഹാം കെ. ജോൺ, ഫാ. ജേക്കബ് കുര്യൻ തുടങ്ങിയവർ പ്രസംഗിച്ചു

**സ്റ്റാഫ് പ്രതിനിധി.**

## IMPORTANT CHARITABLE INSTITUTIONS UNDER MAR SEVARIOS

1. **Kandanad West Diocesan Centre,** Mar Pakomious Mount, Meenpara, Pin-682 308, Ph: 0484 2760286
2. **Pratheeksha Bhavan** (Care Home for Poor, Destitute and Mentally & Physically Challenged Women), Palakuzha, Kuthattukulam
   Ph: (Sr. Emily) 0485-2253504
3. **Prashanti Bhavan** (Hospice Centre for poor, destitute and terminally ill patients) (Fr. John Thenical-Administrator), Kadayiripu, Ph: (Sr. Rooth) 0485-2765620
4. **Prathyasa Bhavan,** (Lifelong care of mentally & physically challenged men) Peramadam, Pampakkuda
   Ph: ( M.A. Zachariah) 0485-2273402
5. **Pramodam Project** ( Distributes food to poor inpatients in hospitals)
   Ph: (Kantanad West Diocesan house) 0484-2760286
6. **Pradhanam Good Samaritan Centre** (Guidance Centre for Patients in various hospitals)
   Ph: (Fr. C.M. Kuriakose) 9447331270
7. **Prasannam** (HNL, Velloor, Contact Person: KA John ) 0484-2760286
8. **Prakasam Institute for Special Education** at Pratyasa Bhavan, South Piravam, Imparts training to teachers for the training of Mentally Retarded Children. (2 Year Diploma Course)
9. **St. Georgorious Job Training Centre** Under Pratibha Charitable Trust., Kunnackal, Moovattupuzha.

**For more details, please visit**
**www. praisef. com**

ഭദ്രാസന വാർത്തകൾ

## കൊച്ചി ഭദ്രാസനം :

# മാർ അന്തോണിയോസിന് യാത്രയയപ്പും മാർ ഐറേനിയോസിന് സ്വീകരണവും



*അഭി. ഐറേനിയോസ് തിരുമേനിയെ കൊച്ചി വിമാനത്താവളത്തിൽ ഭദ്രാസനാംഗങ്ങൾ സ്വീകരിക്കുന്നു.*

കൊരട്ടി: അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി കൊച്ചി ഭദ്രാസനത്തെ ഏറെ ദൈവാശ്രയത്തോടെ നയിച്ചുവെന്ന് ശ്രേഷ്ഠനിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് പ്രസ്താവിച്ചു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കൊച്ചി ഭദ്രാസനാധിപനായിരുന്ന സഖറിയാ മാർ അന്തോണിയോസിന് കൊരട്ടിസീയോൻ സെമിനാരി ചാപ്പൽ അങ്കണത്തിൽ 2009 ഏപ്രിൽ 1-ന് ചേർന്ന യാത്രയയപ്പ് സമ്മേളനത്തിൽ അദ്ധ്യക്ഷപ്രസംഗം നടത്തുകയായിരുന്നു ശ്രേഷ്ഠ നിയുക്ത കാതോലിക്കാ. സമ്മേളനത്തിൽ ഭദ്രാസനാധിപനായി സ്ഥാനമേറ്റ അഭി. യാക്കോബ് മാർ ഐറേനിയോസിന് സ്വീകരണവും നൽകി.

പൗരസ്ത്യ കൽദായ സുറിയാനി സഭാ മെത്രാപ്പോലീത്ത അഭി. ഡോ. മാർ അപ്രേം, തൃശൂർ ഭദ്രാസനമെത്രാപ്പോലീത്താ അഭി. യൂഹാനോൻ മാർ മിലിത്തിയോസ്, അങ്കമാലി ഭദ്രാസനാധിപൻ യൂഹാനോൻ മാർ പോളിക്കാർപ്പോസ്, സൗത്ത്-വെസ്റ്റ് അമേരിക്ക ഭദ്രാസനാധിപൻ അഭി. അലക്സന്ത്രയോസ് മാർ യൗസേബിയൂസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ഭദ്രാസന സെക്രട്ടറി ഫാ. സണ്ണി വർഗീസ്, വൈ ദിക സംഘം സെക്രട്ടറി ഫാ. സൈമൺ ജോസഫ്, ഫാ. സി.റ്റി. ജോസ് തുടങ്ങിയവർ പ്രസംഗിച്ചു.

അഭി. അന്തോണിയോസ് തിരുമേനി മാതൃകാപരമായ ജീവിതം നയിച്ചുപോന്നുവെന്ന് അഭി. യാക്കോബ് മാർ ഐറേനിയോസ് അദ്ദേഹത്തിന്റെ പ്രസംഗത്തിൽ പറഞ്ഞു.

ചിട്ടയോടെ പ്രാർത്ഥനാജീവിതം അന്തോണിയോസ് തിരുമേനി നയിക്കുന്നുവെന്ന് മാർ അപ്രേം മെത്രാപ്പോലീത്ത അഭിപ്രായപ്പെട്ടു.

കൊച്ചി ഭദ്രാസനത്തെ മലങ്കരസഭയുടെ മുൻപന്തിയിലെത്തിക്കാൻ അന്തോണിയോസ് തിരുമേനിക്ക് കഴിഞ്ഞതായി സഭാസെക്രട്ടറി ഡോ. ജോർജ് ജോസഫ് ചൂണ്ടിക്കാട്ടി.

സ്തുത്യർഹമായ രീതിയിൽ കൊരട്ടി ഭദ്രാസനത്തെ നയിച്ച ആത്മീയ പിതാവാണ് അന്തോണിയോസ് തിരുമേനിയെന്ന് വൈദികട്രസ്റ്റി കോനാട്ടച്ചൻ പറഞ്ഞു.

മാതൃകാപരമായ പ്രാർത്ഥനാ ജീവിതം നയിച്ച് ഭദ്രാസനത്തെ ഉന്നതിയിൽ എത്തിക്കാൻ അന്തോണിയോസ് തിരുമേനി പ്രയത്നിച്ചുവെന്ന് ഫാ. സൈമൺ ജോസഫ് പ്രസ്താവിച്ചു.

ദൈവത്തിൽ ആശ്രയിച്ച് മുമ്പോട്ടു പോകണമെന്ന് അന്തോണിയോസ് തിരുമേനി മറുപടിപ്രസംഗത്തിൽ ഭക്തജനങ്ങളെ ഓർമ്മിപ്പിച്ചു.



*അഭി. ഐറേനിയോസ് തിരുമേനിയെ ഭദ്രാസന കേന്ദ്രമായ കൊരട്ടി സീയോൻ സെമിനാരിയിൽ അഭി. അന്തോണിയോസ് തിരുമേനി സ്വീകരിക്കുന്നു.*



*പൊതു സമ്മേളനത്തിൽ കൊച്ചി ഭദ്രാസന മർത്തമറിയം സമാജത്തിനു വേണ്ടി സെക്രട്ടറി ലീലാമ്മ കുര്യൻ അഭി. അന്തോണിയോസ് തിരുമേനിക്ക് ഉപഹാരം നല്കുന്നു.*

സമ്മേളനാനന്തരം കൊല്ലം ഭദ്രാസന കേന്ദ്രത്തിലേക്ക് അന്തോണിയോസ് തിരുമേനിയെ നിരവധി വാഹനങ്ങളുടെ അകമ്പടിയോടെ അനുഗമിച്ചു.

●സ്റ്റാഫ് റിപ്പോർട്ടർ

ഇടവക വാർത്തകൾ

# സുവിശേഷ മഹായോഗം

**പാ**ലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ ആണ്ടു തോറും നടത്തിവരാറുള്ള സുവിശേഷമഹായോഗം 2009 മാർച്ച് 13,14,15 എന്നീ തീയതികളിൽ മാവേലിക്കര സെ. പോൾസ് മിഷൻ സെന്ററിന്റെ നേതൃത്വത്തിൽ **"നിങ്ങൾക്കു സമാധാനം"** എന്ന വിഷയത്തെ ആസ്പദമാക്കി നടത്തപ്പെട്ടു. വ. ദി. ഡോ. നഥാനിയേൽ റമ്പാൻ, ബ്ര. അജി വർഗീസ് എന്നിവർ ഒന്നും രണ്ടും ദിവസങ്ങളിൽ സുവിശേഷപ്രസംഗം നടത്തി. തുടർന്ന് സമർപ്പണ പ്രാർത്ഥനയും സംഗീത ശുശ്രൂഷയുമുണ്ടായിരുന്നു. മൂന്നാം ദിവസം ഫാ. ഡോ. ഒ. തോമസിന്റെ പ്രസംഗവും അതിനോടനുബന്ധിച്ചു മദ്ധ്യസ്ഥപ്രാർത്ഥന , കാൻഡിൽ പ്രയർ എന്നിവയും ഉണ്ടായിരുന്നു.





*കൺവെൻഷനിൽ നഥാനിയേൽ റമ്പാൻ, ഫാ. ഡോ. ഓ. തോമസ്, ബ്ര. അജി വർഗീസ് എന്നിവർ വചനശുശ്രൂഷ നടത്തുന്നു.*



*കൺവെൻഷനിൽ പങ്കെടുത്തുകൊണ്ട് വിശ്വാസി സമൂഹം.*



*കൺവെൻഷനോടനുബന്ധിച്ച് കാൻഡിൽ പ്രയർ*

## പ്രകാശനം ചെയ്തു

**ജോ**ർജിയൻ മിററിന്റെ ജനുവരി-മാർച്ച് പതിപ്പ് *(കൂനൻകുരിശ് സ്പെഷ്യൽ)* 2009 ജനുവരി 11 ഞായറാഴ്ച വി. കുർബാനയ്ക്കു ശേഷം ബഹു. ഹൈക്കോടതി ജഡ്ജി സുരേന്ദ്ര മോഹൻ ഡോ. നവോമി വെട്ടത്തിനു ഒരു കോപ്പി നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. തദവസരത്തിൽ അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനിയും ബഹു. ഹൈക്കോടതി ആക്ടിംഗ് ചീഫ് ജസ്റ്റിസ് ബഞ്ചമിൻ കോശിയും സന്നിഹിതരായിരുന്നു.

## ഇടവക ദിനവും കുടുംബസംഗമവും

**പാ**ലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഇടവകദിനവും ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികവും കുടുംബയൂണിറ്റുകളുടെ സംഗമവും ഏകോപിച്ചുള്ള സമ്മേളനം ഫെബ്രുവരി 22 ഞായറാഴ്ച സന്ധ്യാപ്രാർത്ഥനയ്ക്കു ശേഷം തേജസ് ഓഡിറ്റോറിയത്തിൽ നടന്നു. ഫാ. കുര്യാക്കോസ് തണ്ണിക്കോട്ടിന്റെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ഫാ. ജെ. സത്യദാസ് (സി.എസ്.ഐ. ചർച്ച്) മുഖ്യസന്ദേശം നൽകി. ഇടവകയുടെ എല്ലാ ആത്മീയ സംഘടനകളുടെയും ജോർജിയൻസിന്റെയും വാർഷിക പ്രവർത്തന റിപ്പോർട്ടുകൾ വായിച്ചവതരിപ്പിച്ചു. ബാലികാബാലസമാജം, സൺഡേ സ്കൂൾ, മർത്തമറിയം സമാജം എന്നിവരുടെ കലാപരിപാടികളും ഉണ്ടായിരുന്നു. ഇടവകവികാരി ഫാ. കെ.ടി. ഫിലിപ്പ് സ്വാഗതവും ട്രസ്റ്റി പി. ജേക്കബ് ദാനിയേൽ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## ഇടവകയുടെ ആദ്യഫല പെരുന്നാളും വാർഷിക സെയിലും

**പാ**ലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ആദ്യഫലപ്പെരുന്നാളും വാർഷിക സെയിലും ഫെബ്രുവരി 9 ഞായറാഴ്ച വി. കുർബാനയ്ക്കു ശേഷം നടത്തപ്പെട്ടു.

## New Parish Members

1. **D. Thankachen**
(S. Ponnamma, wife)
Chittoor Veedu, 32/2024
C2 Mamangalam-
Anjumana Rd
Mythree Lane, Edappally,
Kochi-24, Ph: 2332906

2. **Dr. John. C. Varghese**
(Dr. Sheena , wife)
Skyline 'Orion' Flats, Block
2 Flat No. 2 D, Opp. Nife,
Edappally, Kochi 24
Ph: 9447482815

3. **Skariah Kochethu**
(Annie , wife)
Valutharayil CC 50/513 D
Manimala Road,
Nedumthuruthil Nagar
Edappally, Kochi-24
Ph: 6458157

4. **John Philip M.**
(Beena, wife)
Muppattiyil 33/3092 E
Vennala P.O.,
Kochi- 28
Ph: 2803974

5. **Jose P.K.**
(Shina, wife)
50/730 E, Pulikkottil,
LBS Road, Ponekara,
Kochi- 26
Ph: 92495 24852

6. **George Varghese**
(Chinnamma, wife)
Neduvampurathu House
No 33/ 2909 D, H.S.
Road,
Vennala, Kochi-28
Ph: 2102636

7. **M.C. Varghese**
(Marykutty, wife)
A3, Highway Garden
Apt.
Ponnurunni East, P.C.
Road,
Vyttila, Kochi-19, Ph:
2803074

8. **Jijo Samuel Aniyan**
(Anju Yoyakey, wife)
2/C St. George Towers
Palarivattom, Kochi-25.
Ph: 3095574

9. **Chackochen C.I.**
(Mini, wife)
Cheruvathoor House,
Thammanam P.O.,
Kochi-32. Ph: 2333998

ഇടവക വാർത്തകൾ

# നല്ല ഇടയന് വലിയപള്ളിയുടെ സ്നേഹോഷ്മള യാത്രയയ്പ്പ്



*അഭി. അന്തോണിയോസ് തിരുമേനിയെ വികാരിയും ഇടവകാംഗങ്ങളും ചേർന്നു സ്വീകരിക്കുന്നു.*



*അഭി. തിരുമേനിക്ക് ഇടവകയുടെ ഉപഹാരം വികാരി ഫിലിപ്പച്ചനും ട്രസ്റ്റി പി. ജേക്കബ് ഡാനിയേലും ചേർന്ന് സമർപ്പിക്കുന്നു. ഫാ. ടി.പി. ഏലിയാസ്, ഫാ. സൈമൺ ജോസഫ് എന്നിവർ സമീപം.*

പാലാരിവട്ടം: പതിനെട്ടു വർഷക്കാലം കൊച്ചിഭദ്രാസനത്തെ വിശുദ്ധിയുടെയും ലാളിത്യത്തിന്റെയും പന്ഥാവിൽ നടത്തിയ അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായ്ക്ക് പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ സ്നേഹോഷ്മളമായ യാത്രയയപ്പ്.

കൊല്ലം ഭദ്രാസനാധിപനായി സ്ഥലം മാറിപ്പോകുന്ന അഭി. തിരുമേനിയെ മാർച്ച് 24-ന് പള്ളിയങ്കണത്തിൽ നൂറുകണക്കിനു ഇടവകാംഗങ്ങൾ സ്വീകരിച്ചാനയിച്ചു. പള്ളിയിൽ നടന്ന യാത്രയയപ്പു സമ്മേളനത്തിൽ വികാരി ഫിലിപ്പച്ചൻ, ട്രസ്റ്റി പി. ജേക്കബ് ഡാനിയേൽ, ആദ്ധ്യാത്മിക സംഘടനകളുടെ പ്രതിനിധികളായ പ്രൊഫ. തോമസ് പി. വർഗീസ് (സൺഡേ സ്കൂൾ), സി.വി. ബഞ്ചമിൻ (ഫാമിലി യൂണിറ്റ്സ്), ശാന്താ ജോസ് (മർത്തമറിയം സമാജം) എന്നിവർ പ്രസംഗിച്ചു. കൊച്ചി ഭദ്രാസനത്തെ പച്ചയായ മേച്ചിൽപ്പുറങ്ങളിൽ കൈപിടിച്ചു നടത്തിയ അഭി. തിരുമേനിക്ക് പാലാരിവട്ടം ഇടവകയോടുണ്ടായിരുന്ന സ്നേഹവും കരുതലും അവർ എടുത്തു കാട്ടുകയും അതിന് തിരുമേനിയോടുള്ള നന്ദിയും ബഹുമാനവും പ്രകാശിപ്പിക്കുകയും ചെയ്തു. പുതിയ ചുമതലകൾ വഹിക്കുവാൻ തിരുമേനിക്ക് ആയുസ്സും ആരോഗ്യവും ദൈവകൃപയും സമൃദ്ധിയായി ലഭിക്കട്ടെ എന്ന് ആശംസിക്കുകയും ചെയ്തു.

ഇടവകയുടെ ആദരവിന്റെയും സ്നേഹത്തിന്റെയും സൂചകമായി ഒരു ഉപഹാരവും തദവസരത്തിൽ അഭി. തിരുമേനിക്ക് സമർപ്പിക്കുകയുമുണ്ടായി. അഭി. തിരുമേനിയുടെ മറുപടി പ്രസംഗത്തിനു ശേഷം സെക്രട്ടറി സി.വി. സോളമൻ കൃതജ്ഞത പ്രകാശിപ്പിച്ചു.



## ഭവനരഹിതർക്ക് പുതിയ പാർപ്പിടം



*ബഥേലിൽ പണിതീർത്ത പുതിയ പാർപ്പിടം അഭി. അന്തോണിയോസ് തിരുമേനി കൂദാശ ചെയ്യുന്നു. വികാരി ഫിലിപ്പച്ചൻ, ട്രസ്റ്റി പി. ജേക്കബ് ഡാനിയേൽ, ഫാ. സൈമൺ ജോസഫ് എന്നിവർ സമീപം*

പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി കൊച്ചി മഞ്ഞുമ്മലിൽ 'ബഥേൽ' സമുച്ചയത്തിൽ പണിതീർത്ത പുതിയ രണ്ടു ഫ്ളാറ്റുകളുടെ കൂദാശാകർമ്മം ഇടവക മെത്രാപ്പോലീത്താ അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനി 2008 മാർച്ച് 24-ന് നിർവ്വഹിച്ചു.

ഭവനരഹിതർക്കായി ഇടവക നിർമ്മിച്ച ബഥേലിലെ മൂന്നും നാലും ഭവനങ്ങളാണിവ. വികാരി ഫിലിപ്പച്ചൻ, ഫാ. സൈമൺ ജോസഫ്, പള്ളി ഭാരവാഹികൾ എന്നിവരെക്കൂടാതെ ധാരാളം ഇടവകാംഗങ്ങളും സമീപവാസികളും തദവസരത്തിൽ സന്നിഹിതരായിരുന്നു.

## വിവാഹിതരായി

**4.1.2009:** ഇടപ്പള്ളി നേതാജി റോഡിൽ കൃപനിലയത്തിൽ പി.സി. തോമസിന്റെയും സൂസന്റെയും മകൻ **നോബിയും** ചേലക്കര കോലാടി വീട്ടിൽ ഡോ. കെ.സി.വർഗീസിന്റെയും ആനിയുടെയും മകൾ **വിനുവും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**4.1.2009:** ഇടപ്പള്ളി സുരഭി റോഡിൽ 32/1858 C യിൽ സി.ജി. പത്രോസിന്റേയും മറിയാമ്മയുടെയും മകൻ **ഡീക്കൻ ഫെർഡിനാന്റും** കൊട്ടാരക്കര കരിക്കം കളീക്കൽ പുത്തൻ വീട്ടിൽ ജി. തോമസുകുട്ടിയുടെയും തങ്കമ്മയുടെയും മകൾ **സിനിയും** പത്തനംതിട്ട മൈലപ്ര സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**4.1.2009:** തൃക്കാക്കര തെക്കേക്കര ലോയഡ് പീയേഴ്സിന്റയും ഷീലയുടെയും മകൾ **സുനിതയും** മുംബെ മലാട് മേമഠത്തിൽ വർക്കിയുടെയും ബേബിയുടെയും മകൻ **ജിജോയും** മലാട് ഓർത്തഡോക്സ് പള്ളിയിൽ വിവാഹിതരായി.

**5.1.2009:** കളങ്ങര പുത്തൻവീട്ടിൽ ജോൺ വർഗീസിന്റെയും ഓമനയുടെയും മകൻ **ശ്യാമും** പാലാരിവട്ടം മതിലകത്തിൽ സെബാസ്റ്റ്യന്റെയും ഗ്രേസിയുടെയും മകൾ **സിനിയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**5.1.2009:** കണ്ടനാട് വൈശ്യൻപറമ്പിൽ വി.കെ. വർഗീസിന്റെയും സുശീലയുടെയും മകൻ **കുറിയാക്കോസും** മലേഷ്യ സെലൻ ഗോളിൽ പാന്റായി ഹിൽ പാർക്കിൽ പരേതനായ ദൽജിത് സിംഗ് ചീമയുടെയും അമർ കൗറിന്റേയും മകൾ **സുനിതയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**5.1.2009:** കണ്ടനാട് വൈശ്യൻപറമ്പിൽ വി.കെ. വർഗീസിന്റെയും സുശീലയുടെയും മകൻ തോമസും വൈറ്റില കണിയാമ്പുഴ റോഡിൽ എട്ടുപറയിൽ ജോസ് തോമസിന്റെയും റാണിയുടെയും മകൾ മെറിനും പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**11.1.2009:** തമ്മനം കുറ്റിയിൽ ഗീവർഗീസിന്റെയും ബേബിയുടെയും മകൻ **വിനോദും** ഏരൂർ മറ്റത്തിൽ എം.സി. തോമസിന്റെയും എൽസിയുടേയും മകൾ **വിജിയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**11.1.2009:** പാലാരിവട്ടം വസന്ത്നഗർ കരിയംപള്ളിൽ ഷാജിയുടെയും ആനിയുടെയും മകൾ **സൂസനും** കല്ലൂപ്പാറ കോട്ടയ്ക്കൽ പുത്തൻവീട്ടിൽ (പാടിവട്ടം പെൻഗ്വിൻ അപ്പാർട്ട്മെന്റ്) തോമസിന്റെയും സജിയുടെയും മകൻ **വിനോഷും** എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ വിവാഹിതരായി.

**11.1.2009:** തമ്മനം കോലറ പീസ് കോട്ടേജിൽ മാത്യു അലക്സാണ്ടറിന്റെയും സൂസന്റെയും മകൻ **സിബിയും** പാലക്കാട് പാറക്കാട്ട് പി.യു. വർഗീസിന്റെയും ആലീസിന്റെയും മകൾ **സ്മിതയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**18.1.2009:** മാവേലിക്കര പടിഞ്ഞാറെതലയ്ക്കൽ (പാലാരിവട്ടം സെ. ജോർജ് ടവേഴ്സ്) പി. ജേക്കബ് ഡാനിയേലിന്റെയും ലീലയുടെയും മകൻ **രാജേഷും** നിരണം തേവേരിൽ (മുംബെ ദാദർ) കെ.റ്റി. ഉമ്മന്റേയും മേരിയുടെയും മകൾ **മഞ്ജുവും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**25.1.2009:** ഇടപ്പള്ളി മണിമല ക്രോസ് റോഡിൽ തയ്യിൽ ടി.എം. തോമസ് വൈദ്യന്റെയും മേരിയുടെയും മകൻ **കോശിവൈദ്യൻ തോമസും** കുമ്പഴക്കുഴിയിൽ ലൈല വർഗീസിന്റെയും പരേതനായ വർഗീസ് പി. ഏബ്രഹാമിന്റെയും മകൾ **ശിഖയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**9.2.2009:** ഇടപ്പള്ളി കൊല്ലംപറമ്പിൽ വർഗീസ് കുരുവിളയുടെയും മോളിക്കുട്ടിയുടെയും മകൾ **ജോമിയും** പുതുപ്പള്ളി അത്തുങ്കൽ ഫാ. എ.എം. പൗലോസിന്റെയും ഏലിയാമ്മയുടെയും മകൻ **അനൂപും** നിലയ്ക്കൽ ഓർത്തഡോക്സ് പള്ളിയിൽ വിവാഹിതരായി.

**9.2.2009:** ഇടപ്പള്ളി തുരുത്തേൽ ടി.എം. പൗലോസിന്റെയും അന്നമ്മയുടെയും മകൻ **തോമസ് പോളും** കാനായിക്കോട് സീതക്കുന്നേൽ കുര്യാക്കോസിന്റെയും അന്നമ്മയുടെയും മകൾ **മറിയവും** കാനായിക്കോട് സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

## നിര്യാതരായി

**6.1.2009:** കലൂർ അശോക് റോഡിൽ താഴ്ത്തോത്ത് ടി.എ. വർക്കിയുടെ പിതാവ് **ടി.വി. ഏബ്രഹാം** (87) നിര്യാതനായി. സംസ്കാരം കലമ്പൂർ സെന്റ് ജോർജ് യാക്കോബായ പള്ളി സെമിത്തേരിയിൽ നടത്തി. (Directory Sl. No. 558).



**8.1.2009:** പാലാരിവട്ടം പൈപ്പ് ലൈൻ വട്ടത്തിപ്പാടം റോഡിൽ മടത്തുവേലിൽ കണ്ടത്തിൽ (ഡി.ബി. അപ്പാർട്ടുമെന്റ്) **മാത്യു കെ. ഉമ്മൻ** (68) നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഏലൂർ സെമിത്തേരിയിൽ നടത്തി. ( Dir. Sl. No. 336).

**1.2.2009:** ഇടപ്പള്ളി ഈശാഭവനിൽ ഏലിയാമ്മ മാത്യുവിന്റെ മാതാവ് കണ്ടൻതേത്തിൽ **ചിന്നമ്മ ഐയ്പ്** (88) നിര്യാതയായി. സംസ്കാരം കാരിച്ചാൽ പള്ളിപ്പാട് സെ. ജോർജ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 329)

**13-2-2009:** പാലാരിവട്ടം വട്ടത്തിപ്പാടം റോഡിൽ മടത്തുവേലിൽ കണ്ടത്തിൽ സൂസൻ മാത്യുവിന്റെ മാതാവ് കലൂർ കൊല്ലംപറമ്പിൽ **മേരി തോമസ്** (97) നിര്യാതയായി. സംസ്കാരം തൈക്കൂടം സെന്റ് റാഫേൽ പള്ളി സെമിത്തേരിയിൽ നടത്തി. ( Dir. Sl. No. 336).



**5.3.2009:** കാക്കനാട് എൻ.ജി.ഒ. ക്വാർട്ടേഴ്സിൽ 1-എ 7/8-ൽ പരേതനായ ഡാനിയേൽ ജോയിയുടെ ഭാര്യ **സൂസമ്മ** (62) നിര്യാതയായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഏലൂർ സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 471)

*-ഇടവക വാർത്തകൾ: പി.എ. ജോർജ്*

## പ്രിയ വായനക്കാർക്ക്,

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ എന്നിവ സഹിതം അയച്ചുതരേണ്ടതാണ്. കടലാസിന്റെ ഒരു പുറത്തു മാത്രം എഴുതുക. രചനകൾ ക്രിസ്തീയ-വേദപുസ്തക-ആത്മീയ-സഭാസംമ്പന്ധമായ ഏതെങ്കിലും ഒന്നുമായി ബന്ധമുള്ളവയായിരിക്കണമെന്ന് ഓർക്കുമല്ലോ. അയക്കേണ്ട വിലാസം:

**The Editor,**
**Gerogian Mirror, C/o St. George Orthodox Valiyapally,**
**Palarivattom, Cochin-682 025, Ph: 0484-2346096, email:gmirror2009@yahoo.com**

രചനകൾ പ്രസിദ്ധീകരണയോഗ്യമാണോ എന്നു നിർണ്ണയിക്കാനുള്ള വിവേചനാധികാരം എഡിറ്റോറിയൽ ബോർഡിൽ നിക്ഷിപ്തമായിരിക്കുന്നു.



# GEORGIAN KIDS

# മഹത്തായ പാരമ്പര്യം

**പ്രിയപ്പെട്ട കുട്ടികളെ,**

നമ്മുടെ ഓർത്തഡോക്സ് സഭയുടെ പാരമ്പര്യങ്ങളിൽ (Traditions) അഭിമാനം കൊള്ളുന്നവരാണ് നാമെല്ലാവരും. പാരമ്പര്യങ്ങൾക്ക് സഭയിലുള്ളതുപോലെ തന്നെ പ്രാധാന്യം കുടുംബത്തിലുമുണ്ട്.

എന്തിനാണ് നാം പാരമ്പര്യങ്ങളിൽ മുറുകെ പിടിച്ചിരിക്കുന്നതെന്ന് നിങ്ങളിൽ ചിലരെങ്കിലും ചിന്തിച്ചിട്ടുണ്ടാകാം. Webster Dictionary പാരമ്പര്യത്തിന്റെ (Tradition) അർത്ഥം വിശദീകരിച്ചിരിക്കുന്നതിങ്ങനെയാണ്:

The handing down of statements, beliefs, legends, customs, information etc from generation to generation.

തലമുറകൾ പകർന്നു നൽകുന്ന ഈ പാരമ്പര്യങ്ങളുടെ അണുവിട തെറ്റാതെയുള്ള അനുഷ്ഠാനമാണ് കുടുംബബന്ധം ശക്തിപ്പെടുത്തുന്നതും കാലക്രമത്തിൽ കടുംബത്തിന് യശസ്സ് നല്കുന്നതും. അവ കുടുംബാംഗങ്ങൾക്ക് പങ്കുചേരലിന്റെ ആഹ്ളാദം നൽകുകയും കുടുംബത്തിൽ അംഗമായിരിക്കുന്നതിൽ അഭിമാനബോധം ഉണ്ടാക്കുകയും ചെയ്യുന്നു. കുട്ടികൾക്ക് മൂല്യങ്ങൾ (Values) ലഭിക്കുന്നതും സുരക്ഷിതത്വബോധം ഉണ്ടാക്കുന്നതും പാരമ്പര്യങ്ങൾ വഴിയാണ്. നല്ല പാരമ്പര്യങ്ങൾ ആനന്ദദായകവും മധുരമേറിയ ഓർമ്മകൾ സമ്മാനിക്കുന്നവയുമാണ്. ഭവനം വിട്ട് പോകുന്ന കുട്ടികൾക്കും യുവതീയുവാക്കൾക്കും കുടുംബത്തിലേക്ക് മടങ്ങുന്നതിനുള്ള പ്രേരണാശക്തിയായി ഈ ഓർമ്മകൾ വർത്തിക്കുകയും ചെയ്യുന്നു.

നമ്മുടെ കുടുംബപാരമ്പര്യങ്ങൾ (Family Traditions) സഭയുടെ വിശ്വാസവും പാരമ്പര്യവുമായി ബന്ധപ്പെട്ടിരിക്കുന്നു.

അതുകൊണ്ടാണ് നമ്മുടെ വീടുകളിൽ ജനനദിവസം ആഘോഷിക്കുന്നതിനേക്കാൾ (Birthday Celebration) പ്രധാന്യം വാങ്ങിപ്പോയ കുടുംബാംഗങ്ങളുടെ ഓർമ്മദിവസത്തിന് നൽകിയിരിക്കുന്നത്. (സഭാ പ്രസംഗി 7:1)

കുടുംബമായി വിശുദ്ധ ആരാധനയിൽ പങ്കുചേരുക, കുടുംബ പ്രാർത്ഥന നടത്തുക, കുടുംബാംഗങ്ങൾ ഒന്നിച്ച് ഭക്ഷണം കഴിക്കുക, ദുഃഖത്തിൽ ഇരിക്കുന്നവരെ ആശ്വസിപ്പിക്കുക, നോമ്പ്, ഉപവാസം എന്നിവ അനുഷ്ഠിക്കുക, പെരുന്നാളുകളിൽ ഭക്തിപൂർവ്വം നേർച്ചകാഴ്ചകളുമായി പങ്കെടുക്കുക, വിവാഹം പോലെയുള്ള ആഘോഷവേളകളിൽ ഒത്തുചേരുക എന്നിവയെല്ലാം നമ്മുടെ മഹത്തായ പാരമ്പര്യങ്ങളിൽ ഉൾപ്പെടുന്നു.

മാതാപിതാക്കന്മാരെ അനുസരിക്കുക, പ്രായമായവരെ ബഹുമാനിക്കുക, വൈദിക ശ്രേഷ്ഠരെ മാനിക്കുക തുടങ്ങിയവ ലംഘിക്കാൻ പാടില്ലാത്ത നമ്മുടെ പാരമ്പര്യങ്ങൾ ആണ്.

കുടുംബം ഒത്തു ചേർന്നു നടത്തുന്ന പാരമ്പര്യ അനുഷ്ഠാനങ്ങൾ കുടുംബാംഗങ്ങളെ യോജിപ്പിക്കുന്നു. കുട്ടികളുടെ മാനസീകവും ആത്മീയവുമായ വളർച്ചയിൽ ഇവ വലിയ പങ്കുവഹിക്കുന്നു. ഓരോ കുടുംബത്തിനും പ്രത്യേകമായ വ്യക്തിത്വം (Unique Identity) നൽകുന്നത് പാരമ്പര്യങ്ങളാണ്.

ദൈവപുരുഷനായ മോശയുടെ ഒരു പ്രാർത്ഥന ആരംഭിക്കുന്നത് ഇപ്രകാരമാണ്: കർത്താവേ, നീ തലമുറതലമുറയായി ഞങ്ങളുടെ സങ്കേതമായിരിക്കുന്നു... (സങ്കീ. 90:1).

തലമുറതലമുറയായി നാം കാത്തുസൂക്ഷിക്കുന്ന കുടുംബപാരമ്പര്യങ്ങൾ നിലനിർത്തുന്നതിൽ മാതാപിതാക്കളെപ്പോലെ കുട്ടികൾക്കും ഉത്തരവാദിത്തം ഉണ്ട്. നമ്മുടെ പാരമ്പര്യങ്ങളിൽ നമുക്ക് അഭിമാനിക്കാം. നല്ല പാരമ്പര്യങ്ങളുടെ അർത്ഥവും ഉദ്ദേശ്യവും മനസ്സിലാക്കി അവ കാത്തു പരിപാലിക്കുവാൻ നമുക്ക് ഉത്സാഹിക്കാം.

നിങ്ങളുടെ സ്വന്തം,

**ആരോൺ അങ്കിൾ**



by **Akhil Ninan Vaidian**
Kochupadinjare veedu
Thampurattiparambu
Edappally
***St. Basil*** Family Unit



# LETTER BOX




## മാർത്തോമ്മാ പാരമ്പര്യം

**തോ**മാശ്ലീഹായാൽ സ്ഥാപിതമായ ഭാരതസഭയുടെ അതിദയനീയമായ പാശ്ചാത്യവൽക്കരണം ***'ജയമുള്ള സ്ലീബാ'*** അതിമനോഹരമായി അവതരിപ്പിച്ചു. അഭിനന്ദനങ്ങൾ!

താത്കാലിക പ്രശ്നപരിഹാരത്തിനായി വിദേശരാജ്യങ്ങളിലേക്ക് നോക്കുന്നവർ വരും തലമുറക്ക് ഏല്പിക്കുന്ന ആഘാതം ആഴമേറിയതാണ്. ഭാരത ക്രൈസ്തവർക്ക് ഭാവിയുണ്ടാകണമെങ്കിൽ വൈദേശിക മേൽക്കോയ്മകൾ എല്ലാം അവസാനിപ്പിച്ചേ മതിയാകൂ.

പാശ്ചാത്യവൽക്കരണം മതിയാക്കി മാർത്തോമ്മായുടെ മാർഗ്ഗത്തിലേക്ക് മടങ്ങിയില്ലെങ്കിൽ യൂറോപ്പിലെ ക്രിസ്ത്യാനികളുടെ ഗതികേടിൽ ഭാരതീയ ക്രിസ്ത്യാനിയും വൈകാതെ ചെന്നെത്തും

**തോമസ് മാത്യു, ആലുവ-8**

## വാക്കും പ്രവൃത്തിയും

**ജോ**ർജിയൻ മിററിന്റെ ഒരു വായനക്കാരനും അഭ്യുദയാകാംക്ഷിയുമെന്ന നിലയിൽ, ഈ പ്രസിദ്ധീകരണം നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന സഭാദൗത്യവും സേവനവും ഏറെ അഭിനന്ദനീയമാണെന്ന സത്യം ആദ്യമേ തന്നെ പ്രസ്താവിക്കട്ടെ. സഭയുടെ വിശ്വാസസത്യങ്ങൾക്കു വേണ്ടി നിലകൊള്ളുന്ന ഇത്തരം പ്രസിദ്ധീകരണങ്ങൾ സഭയിൽ ഇനിയും ഉണ്ടാവണം.

എന്നാൽ ഒരു കാര്യം ചൂണ്ടിക്കാണിക്കട്ടെ. മലങ്കര ഓർത്തഡോക്സ് സഭ ഇന്നു നേരിടുന്ന പ്രധാന വെല്ലുവിളി ഇതര സഭകളും പ്രസ്ഥാനക്കാരും നമ്മുടെയിടയിൽ നടത്തുന്ന 'ആടുമോഷണം' (Sheep stealing) ആണ്. ഇതിനെതിരെ സഭാ നേതൃത്വവും വിശ്വാസി സമൂഹവും വേണ്ടവിധം ഉണർന്നു പ്രവർത്തിക്കുന്നുണ്ടോ എന്നു സംശയമാണ്. നമ്മുടെ വൈദികരും അത്മായ നേതാക്കളും ആത്മീയ സംഘടനകളും സഭയുടെ അടിത്തറ മാന്തുന്ന ഇത്തരം വ്യക്തികൾ, പ്രസ്ഥാനങ്ങൾ, വിശ്വാസ വിപരീതങ്ങൾ എന്നിവയെ ചെറുക്കുവാൻ ബാദ്ധ്യസ്ഥരാണ്. അതുപോലെ തന്നെ, സഭയിലെ എല്ലാ പ്രസിദ്ധീകരണങ്ങളും ഈ യജ്ഞത്തിൽ പങ്കുചേരേണ്ടതുണ്ട്. 'Eternal vigilance is the price for freedom' എന്ന ആപ്തവാക്യം സൂചിപ്പിക്കുന്നതുപോലെ സഭയ്ക്കെതിരെയുള്ള കടന്നുകയറ്റങ്ങൾ മനസ്സിലാക്കുവാനും ചെറുക്കുവാനും ഓരോ സഭാ വിശ്വാസിയും ജാഗ്രത പാലിക്കേണ്ടിയിരിക്കുന്നു. സഭയുണ്ടെങ്കിലേ വിശ്വാസികളുമുള്ളൂ.

വിശ്വാസ വിപരീതങ്ങളുടെയും ആൾദൈവങ്ങളുടെയും വേലിയേറ്റം നടക്കുന്ന ഈ കാലയളവിൽ പ. കാതോലിക്കാ ബാവാ അടുത്തകാലത്ത് പുറപ്പെടുവിച്ച കല്പന ഏറെ പ്രസക്തമാണ്. ***(ജോർജിയൻ മിറർ, ജനുവരി-മാർച്ച് 2008 )***

ഈ കല്പന പ്രാവർത്തികമാക്കാൻ നാം എന്തു ചെയ്തു എന്ന് ഒരു ആത്മപരിശോധന നടത്തേണ്ടതാണ്.

ഇത്തരുണത്തിൽ, വിടുതൽ പ്രസ്ഥാനക്കാരുടെ വാക്കും പ്രവൃത്തിയും തമ്മിലുള്ള അന്തരം വെളിവാക്കുന്ന ഒരു സംഭവം കുറിക്കട്ടെ.

സി.വി. ജോൺ (യഥാർത്ഥ പേരല്ല) എന്ന ക്രിസ്തീയ വിശ്വാസി 98-ാമത്തെ വയസ്സിൽ ഈയിടെ മരണമടഞ്ഞു. ഇദ്ദേഹത്തിന് മക്കൾ പത്ത്. നാല് ആണും ആറു പെണ്ണും. ആൺമക്കളെല്ലാം നല്ല നിലയിൽ. ഡോക്ടർ, പ്രൊഫസർ എന്നിങ്ങനെ പേരെടുത്തവർ. ഏറ്റവും ഇളയ മകനോടൊപ്പം വൃദ്ധനായ പിതാവ് കഴിഞ്ഞുപോന്നു.

ആൺമക്കൾക്ക് മാതൃസഭയോടു പ്രിയം കുറഞ്ഞ് അടുത്തുള്ള ഒരു കൂട്ടായ്മ (ഫെലോഷിപ്പ്) യിൽ ചേർന്നു. അവരിലൊരാൾ കൂട്ടായ്മയുടെ ഉന്നത ശ്രേണിയിലുമെത്തി. ഒരു മകൻ വേറൊരു കൂട്ടായ്മയിൽ ചേർന്നതിനാൽ സഹോദരന്മാർക്ക് അയാളോട് വിദ്വേഷമായി. കുടുംബസ്വത്തിൽ നിന്നും അയാളെ ഒഴിവാക്കാൻ സഹോദരന്മാർ ശ്രമം നടത്തി. പക്ഷെ അയാൾ കോടതി വഴി തന്റെ അവകാശം നേടിയെടുത്തു. അതിനിടെ അയാൾക്കവകാശപ്പെട്ട പുരയിടത്തിൽ നിന്ന് തടികളും മറ്റും സഹോദരന്മാർ വെട്ടിമാറ്റിയിരുന്നു. ഫെലോഷിപ്പിന്റെ ഒന്നാം പാഠം!

ക്രമേണ മൂത്ത സഹോദരങ്ങൾ അമ്മയെ തങ്ങളുടെ പ്രസ്ഥാനത്തിൽ ചേർത്തു. പക്ഷെ പിതാവ് വഴങ്ങിയില്ല. തന്മൂലം ഭാര്യയും ആൺമക്കളും അദ്ദേഹത്തെ അവഗണിക്കാൻ തുടങ്ങി. മരുന്നോ ആഹാരമോ സമയത്തിനു കിട്ടാതായി. ഭാര്യ വേറൊരു മുറിയിലേക്ക് കിടപ്പു മാറ്റി. ഫെലോഷിപ്പിന്റെ രണ്ടാം പാഠം!

പെൺമക്കളും നല്ലവരായ ചില ബന്ധുക്കളും ഇടയ്ക്കിടെ ആ പിതാവിനെ സന്ദർശിക്കുകയും മരുന്നും ആഹാരവും മറ്റും നൽകുകുയം ചെയ്തുകൊണ്ടിരുന്നു.

സഭ പഠിപ്പിച്ച പ്രാർത്ഥനകളും മറ്റും പിതാവിനോടൊപ്പം ചൊല്ലുവാൻ മക്കളും ഭാര്യയും കൂട്ടാക്കാതെ വേറൊരു മുറിയിൽ പോയി പ്രാർത്ഥിക്കുവാൻ തുടങ്ങി. ഇതിൽ ദുഖിതനായ ആ പിതാവ് ഒരിക്കൽ പറഞ്ഞു: തന്നോടൊപ്പം പ്രാർത്ഥിക്കാത്തവരുടെ കഞ്ഞിയും തനിക്കു വേണ്ടാ എന്ന്. അതോടെ ആ പിതാവിന് അക്ഷരാർത്ഥത്തിൽ കഞ്ഞികുടി മുട്ടി. പാഠം മൂന്ന്!

അങ്ങനെയിരിക്കെ, ഭാര്യ മരണമടഞ്ഞു. ഇടവകപ്പള്ളിയിൽ സംസ്കാരം നടത്തണമെങ്കിൽ വർഷങ്ങളായി പള്ളിക്കു കൊടുക്കേണ്ടിയിരുന്ന കുടിശ്ശികത്തുക അടച്ചു തീർക്കണമെന്നായി. ഒരു മാസത്തിനുള്ളിൽ അടച്ചു തീർക്കാമെന്ന ഉറപ്പിൽ ശവസംസ്കാരം നടന്നു. പക്ഷെ, മക്കൾ വാക്കു പാലിച്ചില്ല. അതോടെ ഇടവകപ്പള്ളിക്കാരുമായി അകന്നു. തുടർന്ന് വേറൊരു പള്ളിയിൽ പോയി അംഗത്വമെടുത്തു.

കൂട്ടായ്മ വളർന്നു. ഒപ്പം സമ്പത്തും ഏറി. നാട്ടിലും നാടിനു വെളിയിലും സുവിശേഷ മഹാമഹങ്ങളും രോഗശാന്തിശുശ്രൂഷകളും അരങ്ങേറിക്കൊണ്ടിരുന്നു. ഇതിന്റെ മുൻപന്തിയിൽ സംഘാടകരും പ്രസംഗകരുമൊക്കെയായിശുശ്രൂഷകരുമൊക്കെയായി സി.വി. ജോണിന്റെ മക്കളും. വൃദ്ധനും രോഗിയുമായ പിതാവ് വീട്ടിൽ നിരാലംബനായി കഴിഞ്ഞു. മരുന്നോ ആഹാരമോ സമയത്തിനു ലഭിക്കാതായി.

ഒരു ദിവസം പതാവിനെക്കാണാൻ പെൺമക്കളിലൊരാൾ എത്തി. അടുത്ത് ആരുമില്ല. ഉറങ്ങുകയാണെന്നു കരുതി വിളിച്ചുണർത്താൻ ശ്രമിച്ചു. പക്ഷേ, അദ്ദേഹം എപ്പോഴോ നിത്യനിദ്രയിൽ പ്രവേശിച്ചിരുന്നു.

പത്തുമക്കളുള്ള ആ പിതാവു മരിക്കുമ്പോൾ ആരും അടുത്തുണ്ടായിരുന്നില്ല! പട്ടിണിയും മരണ കാരണങ്ങളിലൊന്നായിരുന്നു എന്ന് അദ്ദേഹത്തെ സന്ദർശിക്കാറുണ്ടായിരുന്ന പലരും അടക്കം പറഞ്ഞു.

പിതാവിന്റെ ചരമം മക്കൾ ആഘോഷമാക്കി മാറ്റി. മുക്കിലും മൂലയിലും വാഹനങ്ങളിലുമൊക്കെ അദ്ദേഹത്തിന്റെ കളർ പോസ്റ്ററുകൾ. പത്രങ്ങളിൽ വാർത്തയും പരസ്യവും. നാട്ടിലും പുറത്തുമുള്ള ഫെലോഷിപ്പുകാരുടെ പേരിൽ നൂറുകണക്കിന് റീത്തുകൾ.

സംസ്കാരം ആൺമക്കൾ പുതുതായി അംഗത്വമെടുത്ത പള്ളിയിൽ നടത്തി.

**ക്ലൈമാക്സ്:** പത്രത്തിൽ കൊടുത്ത ചരമവാർത്തയിൽ തങ്ങളോടൊപ്പമല്ലാത്ത സഹോദരന്റെ പേര് ഒഴിവാക്കി! ഫെലോഷിപ്പിന്റെ പാഠം നാല്!

**വീട്ടിലെ രോഗിയും നാട്ടിലെ രോഗശാന്തി ശുശ്രൂഷയും**

വൃദ്ധനും രോഗിയുമായി വീട്ടിൽ കഴിയുന്ന സ്വപിതാവിനെ തിരിഞ്ഞു നോക്കാതെ നാട്ടിലും വിദേശത്തും 'വചന പ്രഘോഷണവും രോഗശാന്തി ശുശ്രൂഷയും' നടത്തുന്ന ഫെലോഷിപ്പുകാരെപ്പോലെയുള്ള പ്രസ്ഥാനങ്ങൾ ഇന്ന് നാട്ടിൽ ഏറി വരികയാണ്. ഇത് 'ദൈവ വേല'യോ അതോ ദൈവനിഷേധമോ? ഇവർ സേവിക്കുന്നത് ദൈവത്തെയോ മാമ്മോനെയോ? വാക്കും പ്രവൃത്തിയും തമ്മിൽ ഒട്ടും ചേരാത്ത ഇങ്ങനെയുള്ളവരെപ്പറ്റിയാണ് "വൈദ്യാ നിന്നെത്തന്നെ ചികിത്സിക്കുക," "കുരുടനു കുരുടനെ വഴികാട്ടുവാൻ കഴിയുമോ?" (വി. ലൂക്കോ. 6: 39) എന്നിങ്ങനെയുള്ള വേദവാക്യങ്ങൾ.

ഇത്തരം പ്രസ്ഥാനക്കാരുടെ കപട ആത്മീയതയിലും പ്രചാരണ തന്ത്രങ്ങളിലും കുടുങ്ങിപ്പോകുന്നവർ ഇവരുടെ ജീവിതമാതൃക തങ്ങൾക്ക് സാക്ഷ്യമായി എടുക്കാൻ പറ്റുന്നതാണോ എന്ന് പരിശോധിക്കേണ്ടതാണ്.

**പ്രസംഗമല്ല, പ്രവൃത്തിയാണ് വേണ്ടത്. എങ്കിൽ, സുവിശേഷം ആരംഭിക്കുന്നത് സ്വഭവനത്തിൽ നിന്നാകട്ടെ; ടൗൺ ഹാളിലും സ്റ്റേഡിയത്തിലുമല്ല.**

**ജോർജ് മാത്യു, വൈക്കം**

# സ്നേഹാദരവോടെ...

**18 വർഷം ഞങ്ങളെ പച്ചയായ പുൽപ്പുറങ്ങളിൽ മേയിച്ച നല്ല ഇടയന്**



**സർവ്വമംഗളങ്ങളും നേരുന്നതിനോടൊപ്പം**
**തിരുമേനിക്ക് ആയുസ്സും ആരോഗ്യവും ആശംസിക്കുന്നു.**

**പാലാരിവട്ടം വലിയപള്ളിയിലെ**
**സൺഡേ സ്കൂൾ കുട്ടികളും അദ്ധ്യാപകരും**

[redacted]

## വിശേഷദിവസങ്ങൾ

| | | |
|---|---|---|
| **2009 മേയ്** | | |
| മേയ് 2 | ശനി | ഇടവക പെരുന്നാൾ ആരംഭം |
| മേയ് 3 | ഞായർ | ഇടവക പെരുന്നാൾ, മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ |
| മേയ് 16 | ശനി | യുഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കൊരട്ടി) |
| മേയ് 31 | ഞായർ | പെന്തക്കൊസ്തി ഞായറാഴ്ച |
| **2009 ജൂൺ** | | |
| ജൂൺ 5 | വെള്ളി | സ്വർണ്ണവെള്ളിയാഴ്ച |
| ജൂൺ 16 | ചൊവ്വ | ശ്ലീഹാ നോമ്പാചരണം |
| ജൂൺ 29 | തിങ്കൾ | മാർ പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ; ശ്ലീഹാനോമ്പ് വീടൽ |
| ജൂൺ 30 | ചൊവ്വ | പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ |
| **2009 ജൂലൈ** | | |
| ജൂലൈ 3 | വെള്ളി | മാർത്തോമ്മാശ്ലീഹായുടെ ദുഖ്റോനൊ |
| ജൂലൈ 5 | ഞായർ | മിഷൻ സൺഡേ |

## St. George Orthodox Valiyapally, Palarivattom

**ആരാധനാ സമയം**

**ഞായറാഴ്ച പ്രഭാതനമസ്കാരം – രാവിലെ 6.30ന്**
**ഞായറാഴ്ച വിശുദ്ധ കുർബ്ബാന – രാവിലെ 7.30ന**
**രണ്ടാം ശനിയാഴ്ചയും മാറാനായ പെരുന്നാളുകളിലും വി.കുർബ്ബാന – രാവിലെ 6.45ന്**
**എല്ലാ ദിവസവും സന്ധ്യാനമസ്കാരം – വൈകിട്ട് 6.30ന്**
**എല്ലാ ശനിയാഴ്ചകളിലും – സന്ധ്യാ നമസ്കാരത്തെ തുടർന്ന് രോഗികൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥന**

# GEORGIAN MIRROR

മലങ്കരയുടെ സത്യവെളിച്ചം

## കുടുംബത്തിലേവർക്കും ക്രിസ്തീയ ദർശനം!

## മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു മുതൽക്കൂട്ട്!

**സത്യവെളിച്ചം വീശുന്ന പഠനങ്ങൾ, വേദചിന്തകൾ, ചരിത്രബോധം വളർത്തുന്ന ലേഖനങ്ങൾ, ആനുകാലിക വിഷയങ്ങളെക്കുറിച്ചുള്ള ചിന്തോദ്ദീപകങ്ങളായ വിശകലനങ്ങൾ, സഭാവാർത്തകൾ എന്നിവ ഉൾക്കൊള്ളുന്ന കാലത്തിന്റെ കണ്ണാടി.!**

**ക്രിസ്തീയ/സഭാ നേതാക്കളും വേദശാസ്ത്രജ്ഞരും ചരിത്രപണ്ഡിതരും വളരുന്ന എഴുത്തുകാരും ഒരുമിച്ചു സമ്മേളിക്കുന്ന വേദി!**

**സത്യവിശ്വാസം, ചരിത്രം, പാരമ്പര്യം, പ്രായോഗിക ക്രിസ്തീയദർശനം എന്നിവ പുതിയ തലമുറയ്ക്ക് ലളിത ഭാഷയിൽ പകർന്നു നല്കുന്ന മലങ്കര ഓർത്തഡോക്സ് സഭയിലെ ഉത്തമ പ്രസിദ്ധീകരണം!**

**കെട്ടിലും മട്ടിലും ഉള്ളടക്കത്തിലും ഉന്നത നിലവാരം പുലർത്തുക വഴി ചുരുങ്ങിയ കാലത്തിനുള്ളിൽ ഏറെ ശ്രദ്ധ പിടിച്ചു പറ്റിയ ത്രൈമാസിക!**

**മലങ്കരയിലെ സത്യവിശ്വാസികൾക്കു വേണ്ടി കൊച്ചി പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഒരുക്കുന്ന സമ്മാനം!**

**വരിക്കാരാവുന്നതിന് ഇപ്പോൾ സുവർണാവസരം!!!**

**വരിസംഖ്യ: 1 കോപ്പി 30/- രൂപ : 1 വർഷം ( 4 കോപ്പികൾ തപാലിൽ) 150/- രൂപ**

**വിദേശത്തേയ്ക്ക്: 500/-രൂപ**

**Subscription Form overleaf:**

CUT HERE

## GEORGIAN MIRROR

മലങ്കരയുടെ സത്യവെളിച്ചം


**For Subscription & Copies:**
Circulation Manager, 'Georgian Mirror'
St. George Orthodox Valiyapally
Palarivattom, Cochin-682 025
Ph: 0484-2346096 (Church Office)
Mob: 94478 19048

**For Advertisements:**
Marketing Mangaer, 'Georgian Mirror'
St. George Orhtodox Valiyapally
Palarivattom, Cochin-682 025
Ph: 0484-2346096 (Churhc Office)
Mob: 94461 35081

**For Editorial Matters & Other Correspondance:**
The Editor, 'Georgian Mirror',
St. George Orthodox Valiyapally
Palarivattom, Cochin-682 025
Ph: 0484-2346096 (Church Office)
Mob: 98475 44046

e-mail ID: gmirror2009@yahoo.com

SUBSCIRPTION FORM

# GEORGIAN MIRROR




മലങ്കരയുടെ സത്യവെളിച്ചം

**I would like to:**

☐ **Subscribe for myself** ☐ **Subscribe as a gift** ☐ **Renew my subscription**

**(please tick 4 the appropriate box)**

**(in BLOCK LETTERS)**

**Name** ..........................................................................................................

**Address** ..........................................................................................................

..........................................................................................................

**State/Country**.........................................**PIN Code** ..........................................

**Tel (with STD/ISD Code):**

**(Off)**.......................................................**(Res)**..........................................

**Mob**.........................................**e-mail ID:** ..........................................

☐ **I am enclosing DD No**.......................................... **dated.** ...................................... **drawn on** .................................................................. ............**(name of the Bank) for Rs. 150/ in favour of 'St. George Orthodox Valiyapally, Palarivattom, Cochin'**

☐ **I am sending Money Order for Rs 150/- payable to St. George Orthodox Valiyapally, Palarivattom, Cochin, Kerala, PIN-682 025**

☐ **I am depositing Rs 150/- in cash at the office of St. George Orthodox Valiyapally, Palarivattom, (Rs. 500 /- for overseas subscribers)**

**Date:** **Signature:**

---

**Subscription No. (For Office use only)** ..........................................................................................................

..........................................................................................................

CUT HERE

**Mail your remittance to: The Circulation Manager**
**'Georgian Mirror'**
**St. George Orthodox Valiyapally**
**Palarivattom, Cochin-682 025**
**Kerala, India.**

Terms & Conditions: The subscription is for a period of one year (4 issues). Please write your name& address on the reverse of the DD. Do not send cash. Georgian Mirror will not be responsible for postal delays, transit losses or mutilation of the subscription form or the magazine. 'Georgian Mirror' reserves the right to accept or reject any subscription form without assigning any reason. There are no agents for collecting subscriptions for Georgian Mirror. Change of address, if any, may be conveyed to the Circulation Manager at the earliest. All disputes are subject to the exclusive jurisdiction of competent courts and forums in Cochin only. Subscription forms are also available at the 'Georgian Mirror' office, St. George Orthodox Valiyapally, Palarivattom, Cochin-682 025.